# മലങ്കരസഭ

പുസ്തകം 15 1961 ജൂലൈ ലക്കം 9



പ. കാതോലിക്കാബാവാ തിരുമേനിയും
കുറിയാക്കോസ് മാർ ഗ്രീഗോറിയോസ്
മെത്രാപ്പോലീത്താ തിരുമേനിയും യശ:ശരീരനായ
ബ, എം. സി. കുറിയാക്കോസ് റമ്പാച്ചനും.

## വിഷയവിവരം



## വിശേഷ ദിവസങ്ങൾ

**1961 ജൂലൈ 16 മുതൽ ആഗസ്റ്റ് 15 വരെ**

ജൂലൈ 16. പെന്തിക്കൊസ്തിക്കുശേഷം 8-ാം ഞായറാഴ്ച

20, മാർ ഏലിയാദീർഘദർശി മേഘത്തിൽ കരേറിയതിന്റെ ഓർമ്മ

22. മറിയം മഗ്ദലെന്തായുടെ ഓർമ്മ

23. പെന്തിക്കൊസ്തിക്കുശേഷം 9-ാം ഞായറാഴ്ച

27 മാർ ശെമഓൻദസ്തൂനേയുടെ ഓർമ്മ

30. പെന്തിക്കൊസ്തിക്കു ശേഷം 10-ാം ഞായറാഴ്ച

ആഗ: 1. പതിനഞ്ചുനോമ്പാരംഭം, മർത്തശ്മൂനിയുടെയും ഏഴുമക്കളുടെയും മാർ ഏലിയാസറിന്റെയും ഓർമ്മ

6. കൂടാരപ്പെരുന്നാൾ

12. മാർ അസാസായേൽ സഹദായുടെ ഓർമ്മ

13. കൂടാരപ്പെരുന്നാളിനുശേഷം 1-ാം ഞായറാഴ്ച

15 ശൂനോയോ. പതിനഞ്ചുനോമ്പു വീടൽ. അന്ത്യോക്യായുടെ മാർ ഇഗ്നാത്യോസ് അബ്ദൽമിശിഹാ പാത്രിയർക്കീസ് ബാവായുടെ ഓർമ്മ.

---

**മലങ്കരസഭാ മാനേജർ അറിയിക്കുന്നതു്:-**

വരിസംഖ്യ—ഈ വർഷത്തെ 9 ലക്കങ്ങൾ ഇപ്പോൾ പുറപ്പെട്ടുകഴിഞ്ഞു. വരിസംഖ്യയ്ക്കുവേണ്ടി ഞങ്ങൾ കാർഡുകൾ അയച്ചുകൊണ്ടിരിക്കയാണു്. കാർഡു കിട്ടിയിട്ടും വരിസംഖ്യ അയയ്ക്കുയോ, വരിസംഖ്യ അയയ്ക്കുവാൻ താമസമുള്ളപക്ഷം വിവരം അറിയിക്കയോ ചെയ്യാത്തവർക്കു് വി. പി. അയയ്ക്കുയല്ലാതെ മററു മാർഗ്ഗങ്ങളില്ല. അതിനാൽ വി. പി. സദയം സ്വീകരിച്ചു മാസികയെ സഹായിക്കണമെന്നു് പ്രത്യേകം അഭ്യർത്ഥിക്കുന്നു.

വി. പി അയയ്ക്കുന്നതു വളരെ വ്യയഹേതുകമാണെന്നു ഞങ്ങൾ പ്രത്യേകം പറയേണ്ട ആവശ്യമില്ലല്ലോ. അതിനാൽ വരിസംഖ്യ മണിയോർഡറായി ഈ അറിയിപ്പു കിട്ടിയാൽ താമസംവിനാസദയം അയച്ചുതന്നു് സഹായിക്കണമെന്നു്, വരിസംഖ്യ ഇനിയും അയച്ചുതരാത്തവരോടു വീണ്ടും അപേക്ഷിക്കുന്നു.

പുതിയ വരിക്കാർ—പുതുതായി ചേരുന്ന വരിക്കാർ വരിസംഖ്യ എന്നേക്കു് അയയ്ക്കുമെന്നുകൂടി അവരുടെ അറിയിപ്പിൽ എഴുതിയിരിക്കണം. അങ്ങനെ അല്ലാതുള്ള അറിയിപ്പുകൾ പരിഗണിക്കപ്പെടുന്നതല്ല. വരിസംഖ്യ കിട്ടാതെ രണ്ടു ലക്കത്തിൽ കൂടുതൽ അയയ്ക്കുന്നതല്ല.

മാസിക കിട്ടാതെ വന്നാൽ—ഏതെങ്കിലും വരിക്കാർക്കു് അതതു മാസം 15-ാംതീയതിക്കകം വല്ല കാരണവശാലും മാസിക കിട്ടാതെവന്നാൽ ആപ്പീസിൽ ഒരു കാർഡുമൂലം വിവരം അറിയിക്കേണ്ടതാകുന്നു.

മേൽവിലാസമാററം—മേൽവിലാസത്തിൽ വരുന്ന മാററം അപ്പഴപ്പോൾ അറിയിക്കേണ്ടതാകുന്നു. മേൽവിലാസം വ്യക്തമായി എഴുതിയിരിക്കണം. ഇംഗ്ലീഷിലാകുന്നു എങ്കിൽ വലിയ അക്ഷരത്തിൽ എഴുതുന്നതു കൂടുതൽ സഹായകരമായിരിക്കും.

വരിസംഖ്യ—ആണ്ടിൽ 3 രൂപാ മാത്രം.

# മലങ്കരസഭ

പ്രതിമാസം പ്രസിദ്ധപ്പെടുത്തുന്നതു്.

| പുസ്തകം 15 | 1961 ജൂലൈ | ലക്കം 9 |
|---|---|---|


നമ്പർ 31/61

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ

(തനിക്കു സ്തുതി)

## പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ

(മുദ്ര)



നമ്മുടെ തുമ്പമൺ മെത്രാസനഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായ്ക്കു സമാധാനം.

നമുക്കു് 88 വയസ്സായി. ഇത്രയും നാൾ നമ്മെ കത്തു രക്ഷിച്ച ദൈവത്തെ നാം സ്തോത്രം ചെയ്യുന്നു:

നമ്മുടെ പ്രായാധിക്യവും ക്ഷീണവും മൂലം സഭാഭരണകാര്യങ്ങൾ വേണ്ടവണ്ണം അന്വേഷിച്ചു നടത്തുന്നതിന് ഇപ്പോൾ നമുക്കു പ്രയാസമുണ്ടു്.

അതുകൊണ്ടു ഭരണകാര്യങ്ങളിൽ നമ്മെ സഹായിക്കുന്നതിനു് സഭാഭരണഘടന 90-ാം വകുപ്പനുസരിച്ചു് മെത്രാച്ചനെ നമ്മുടെ അസിസ്റ്റൻറായി വേറൊരു കല്പന ഉണ്ടാകുന്നതുവരെയ്ക്കും ഈ കല്പന മൂലം നാം നിയമിച്ചിരിക്കുന്നു. മെത്രാച്ചൻ സഭാഭരണം സംബന്ധിച്ച എല്ലാ കാര്യങ്ങളും അന്വേഷിക്കയും നമ്മുടെ അറിവോടും സമ്മതത്തോടുംകൂടി ആവശ്യമായ എല്ലാ തീരുമാനങ്ങളും ചെയ്തുകൊള്ളുകയും വേണം.



ദൈവമായ കർത്താവു മെത്രാച്ചന്റെ കൈകളെ ബലപ്പെടുത്തി എല്ലാവിധ അനുഗ്രഹങ്ങളും വാഴ്വുകളും നൽകി മെത്രാച്ചന്റെ പ്രവർത്തനങ്ങളെ വിജയപ്രദമാക്കിത്തീർക്കട്ടെ.

ആയതു ദൈവമാതാവായ വി. കന്യകമറിയാമിന്റെയും ഇൻഡ്യയുടെ കാവൽ പിതാവായ മാർ തോമ്മാശ്ലീഹായുടെയും ഇന്നു തന്റെ ജന്മദിനം നാം കൊണ്ടാടുന്ന പരിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ--ആമ്മീൻ

1961 ജൂൺ 16-ാംനു കോട്ടയം കാതോലിക്കേറ്റു് അരമനയിൽനിന്നും

# കാതോലിക്കേററ് അരമന

ദേവലോകം അരമന വളപ്പിൽ ഒരു പുതിയ അരമനക്കെട്ടിടത്തിന്റെ പണി ആരംഭിച്ചിരിക്കയാണ്. 200 അടി നീളവും 22 അടി വീതിയും ചുററും 8 അടി വീതിയുള്ള വരാന്തയോടുകൂടിയും പൊതുവേ രണ്ടു നിലയും ചില ഭാഗങ്ങളിൽ മാത്രം മൂന്നു നിലയുമായി എല്ലാ ആധുനിക സജ്ജീകരണങ്ങളോടും കൂടി പണി കഴിപ്പിക്കത്തക്കവണ്ണമാണ് പ്ളാൻ തയ്യാറാക്കിയിട്ടുള്ളത്. പത്തു കിടക്ക മുറികളും, പ്രാത്ഥനാമുറി, ലൈബ്രറി, ഓഫീസ്, സ്വീകരണമുറി. കോൺഫറൻസ് ഹാൾ, ഭക്ഷണശാല, സ്റ്റോർറൂം മുതലായവയും ഉൾക്കൊള്ളത്തക്കവണ്ണമാണ് പ്ളാൻ സംവിധാനം ചെയ്തിരിക്കുന്നത്. പണി പൂർത്തിയാക്കുന്നതിനു് ഏകദേശം മൂന്നര ലക്ഷം രൂപാ വേണ്ടിവരുമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു.

1952—ലാണ് ഇപ്പോഴത്തെ ദേവലോകം അരമനക്കെട്ടിടവും അതിരിക്കുന്ന ഏഴര ഏക്കർ സ്ഥലവും ഒന്നര ലക്ഷം രൂപാ വിലയ്ക്കു വാങ്ങിയത്. സമുദായക്കേസിൽ ഹൈക്കോടതി വിധി പ. കാതോലിക്കാ ബാവാ തിരുമനസ്സിലേക്കു ദോഷമായിട്ടുണ്ടായി. വിധിയുടമസ്ഥന്മാർ വിധി നടത്തു നടപടികൾ മുറയ്ക്കു നടത്തുകയായി. പ. കാതോലിക്കാബാവാ തിരുമനസ്സിലെ ആസ്ഥാനമായ കോട്ടയം പഴയ സിമ്മനാരിയും സമുദായം വക മററു സ്വത്തുക്കളും കൈവിടപ്പെടേണ്ടി വരാവുന്ന ഒരു സന്ദർഭം. വ്യവഹാരത്തിന്റെ കെട്ടുതികൾ കൂടാതിരിക്കുന്നതിനുള്ള ഒരു സ്ഥലം കോട്ടയത്തുണ്ടാകേണ്ടതു് അപരിത്യാജ്യമായ ആവശ്യമായിത്തീർന്നു. ഈ ചുററുപാടിലാണ് "ദേവലോകം" വാങ്ങിയത്. ഇതിൽ നമ്മുടെ സമുദായാംഗങ്ങൾ ഹൃദയപൂർവ്വം സഹായിക്കുകയും കൈതുറന്നു സംഭാവനകൾ നൽകുകയും ചെയ്തു. ദിവംഗതരായ ശ്രീ. കെ. സി. മാമ്മൻ മാപ്പിളയുടെയും ശ്രീ. എം. സി. മാത്യുവിന്റെയും പേരുകൾ പ്രകൃതത്തിൽ പ്രത്യേകം പ്രസ്താവ്യമത്രേ. സ്വന്തം സ്വർണ്ണാഭരണങ്ങൾകൂടെ ഈ വകയ്ക്കു് കാണിക്കയർപ്പിക്കാൻ നമ്മുടെ ചില സ്ത്രീജനങ്ങൾ തയ്യാറായി. പ. കാതോലിക്കാ സിംഹാസനത്തോടും പ. കാതോലിക്കാബാവാ തിരുമേനിയോടുമുള്ള അഗാധമായ ഭക്തിവിശ്വാസങ്ങളുടെ സമുജ്ജ്വലസ്മാരകമാണ് ദേവലോകം അരമന എന്നു് പറയാവുന്നതാണ്.

ഈ സ്ഥലത്തിന്റെ ഉടമസ്ഥനായിരുന്ന ശ്രീ. കെ. എം. ഏബ്രഹാമിന്റെ വസതിയാണ് അന്നുമുതൽ ഇന്നുവരെ പ. കാതോലിക്കാ ബാവാ തിരുമേനിയുടെ വാസസ്ഥലമായി ഉപയോഗിച്ചുവരുന്നതു്. ഈ സ്ഥലവും കെട്ടിടവും വാങ്ങിയശേഷം മനോഹരമായ ഒരു ദേവാലയം നിർമ്മിച്ചു. ഇതിനു വേണ്ടിവന്ന ഭീമമായ സംഖ്യയിൽ ഒരു ഭാഗം നമ്മുടെ സമുദായാംഗങ്ങളായ സ്ത്രീകളുടെയും കുഞ്ഞുങ്ങളുടെയും സംഭാവനയാണ്. ദിവംഗതനായ ശ്രീ. കെ. കെ. ലൂക്കോസിന്റെ സ്മാരകമായി അദ്ദേഹത്തിന്റെ ധർമ്മപത്നി ഡോ. മിസ്സസ് ലൂക്കോസ് ഒരു ആപ്പീസ് കെട്ടിടം പണികഴിപ്പിച്ചു നൽകി. അതാണിപ്പോഴത്തെ കാതോലിക്കേററു് ആപ്പീസ്. മേല്പറഞ്ഞ ഏഴര ഏക്കർ സ്ഥലത്തിനു തൊട്ടു വടക്കു് റോഡരികിൽ അഞ്ചേരിൽ ശ്രീ. എ. വി. ജോണിന്റെ വകയായി ഉണ്ടായിരുന്ന ഒന്നരഏക്കർ സ്ഥലംകൂടി ഏതാനും മാസങ്ങൾക്കു മുമ്പ് പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ സ്വന്തം കൈയ്യിൽനിന്നു മുപ്പത്തയ്യായിരം രൂപാ കൊടുത്തു് തീറു വാങ്ങിയിട്ടുണ്ട്. ഇത്രയുമൊക്കെയുണ്ടെങ്കിലും നമ്മുടെ സമുദായത്തിന്റെ അന്തസ്സിനും അഭിമാനത്തിനും ഒത്ത ഒരു അരമനക്കെട്ടിടം ഇല്ലാതിരിക്കുന്നതു് ഒരു വലിയ അപൂർണ്ണതയായി അവശേഷിക്കയാണ്. നമ്മുടെ തിരുമേനിമാർ വന്നാൽ അവക്കു താമസിക്കുന്നതിനോ വെളിയിൽനിന്നും വരുന്ന അതിഥികൾക്കു പാക്കുന്നതിനോ, മാനേജിംഗ് കമ്മററി മുതലായ കോൺഫറൻസുകൾ നടത്തുന്നതിനോ തൽക്കാലം സൗകര്യമില്ലാതാണിരിക്കുന്നതു്. അടുത്ത ഡിസംബർ മാസത്തിൽ അഖിലലോക സഭാ കൗൺസിലിന്റെ ഒരു സമ്മേളനം ന്യൂഡൽഹിയിൽ വച്ചു നടക്കുന്നുണ്ട്. നമ്മുടെ സഭയിൽനിന്നും പ്രതിനിധികൾ അതിൽ സംബന്ധിക്കും. അതിൽ പങ്കെടുക്കുവാൻ വിദേശങ്ങളിൽ നിന്നും വരുന്ന പ്രശസ്തരായ പ്രതിനിധികളിൽ പലരും ഇൻഡ്യയിലെ അതിപുരാതനമായ നമ്മുടെ സഭയും അതിന്റെ കേന്ദ്രസ്ഥാനമായ കാതോലിക്കേററു് അരമനയും സന്ദർശിക്കാൻ സാദ്ധ്യതയുണ്ട്. ഈ വക കാര്യങ്ങളെല്ലാം കൂടെ ചിന്തിച്ചതിന്റെ ഫലമായിട്ടാണ് ഇനി താമസിയാതെ തന്നെ അരമനക്കെട്ടിടം പണിയിക്കണം എന്നു് പ. ബാവാ

തിരുമനസ്സുകൊണ്ടു് നിശ്ചയിച്ചതു്. അരമനപ്പണിസംബന്ധിച്ചു് ഒരു ബിൽഡിംഗ് കമ്മററിയെ തിരുമേനി നിയമിച്ചുകഴിഞ്ഞു. ഈ കമ്മററിയുടെ സത്വരമായ മേൽനോട്ടം അരമനപണി എളുപ്പത്തിൽ പൂർത്തിയാക്കുന്നതിനു പ്രേരകമായിരിക്കുമെന്നുള്ളതിൽ സംശയമില്ല.

പണസംബന്ധമായ പ്രയാസങ്ങൾകൊണ്ടാണു് അരമനപണിക്കു് ഇത്രത്തോളം വിളംബം നേരിട്ടതു്. ദേവലോകം അരമനസ്ഥലം വാങ്ങിക്കുന്നതിലും ദേവാലയം പണിയിക്കുന്നതിലും മററും അനുഭവപ്പെട്ടിട്ടുള്ള ദൈവകൃപയും നമ്മുടെ സഭാംഗങ്ങളായ പുരുഷന്മാരും സ്ത്രീകളും കുഞ്ഞുങ്ങൾക്കൂടെയും പ്രദർശിപ്പിച്ചിട്ടുള്ള അന്യാദൃശമായ ഔൽസുക്യവും ഓർത്തുനോക്കുമ്പോൾ ഇപ്പോൾ ആരംഭിച്ചിട്ടുള്ള അരമനനിർമ്മാണത്തിലും ദൈവത്തിൻെറ കൃപയും സഭാംഗങ്ങളുടെ ഹൃദയപൂർവ്വമായ സഹായസഹകരണങ്ങളും ലഭിക്കുമെന്നു് ദൃഢമായി വിശ്വസിക്കാവുന്നതാണു്. എത്രയും വേഗം അരമന പൂർത്തീകരിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

## ബ. എം. സി. കുറിയാക്കോസ് റമ്പാൻ

ഈ ജൂലൈ 19–ാംനു-ബ. എം. സി. കുറിയാക്കോസു് റമ്പാച്ചൻെറ 3—ാം ചരമവാഷികമാണു്. മലങ്കര സഭാ മാസികയുടെ ചീഫ് എഡിററർ സ്ഥാനം മരണപര്യന്തം സ്തുത്യർഹമായി വഹിച്ച ബ. റമ്പാച്ചനെപ്പററി മലങ്കരസഭക്കു് സ്നേഹമസൃണമായ അനുഭൂതിയോടുകൂടിയല്ലാതെ സ്മരിക്കാൻ നിവൃത്തിയില്ല. മാസികാപ്രവർത്തനം ഒരു നല്ല വേലയാകുന്നു എന്നു് അതിൽ പ്രവത്തിച്ചുകൊണ്ടിരുന്ന സഹപ്രവർത്തകരെ അദ്ദേഹം പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. ഒരു സുവിശേഷവേലയായിട്ടത്രേ അദ്ദേഹം അതിനെ പരിഗണിച്ചിരുന്നതു്.

"മലങ്കരസഭ"യിൽ റമ്പാച്ചൻ തുടരെ എഴുതിക്കൊണ്ടിരുന്ന "ആത്മനിക്ഷേപം" വായനക്കാർ വിസ്മരിച്ചുകാണുകയില്ലല്ലോ. അദ്ദേഹത്തിൻെറ ഭൗതികശരീരം മൺമറഞ്ഞുഎങ്കിലും അദ്ദേഹത്തിൻെറ ലേഖനങ്ങളും പുസ്തകങ്ങളും അദ്ദേഹത്തെ ചിരസ്മരണീയനാക്കിയിരിക്കയാണു്. അവസാനം അദ്ദേഹം ഇഹലോകത്തോടു് എന്നപ്രകാരം "മലങ്കര സഭ"യോടും യാത്രപറഞ്ഞുകൊണ്ടു് എഴുതിയ "പുശ്ബശ്ലോമ്മോ"യിൽ "എല്ലാവരും സമാധാനത്തോടെ വസിപ്പിൻ: എനിക്കുവേണ്ടിയും പ്രാത്ഥിപ്പിൻ" എന്നു പറഞ്ഞിരിക്കുന്നു. അദ്ദേഹം മരണത്തിനായി ഒരുങ്ങി. ഒരുക്കത്തോടുകൂടിയുള്ള മരണം ഭാഗ്യകരമാണു്. ഓരോ വ്യക്തിയും അതിനായി ഒരുങ്ങിയിരിക്കണം എന്നു് അദ്ദേഹം ഈ പംക്തികളിൽകൂടി ശക്തിയായി നമ്മെ ഉത്ബോധിപ്പിച്ചിട്ടുണ്ടു്. മരണം ഒരു പുതിയ ജീവിതത്തിലേക്കുള്ള കടന്നു പോക്കാണല്ലോ. അദ്ദേഹത്തിൻെറ ഉത്ബോധനങ്ങൾ ഇപ്പോഴും പുതുമയോടുകൂടിത്തന്നെയിരിക്കുന്നു. നമുക്കു് അദ്ദേഹത്തിനുവേണ്ടി പ്രാത്ഥിക്കാം. അദ്ദേഹത്തിൻെറ ഓർമ്മദിനം അതിനുള്ള പ്രത്യേക അവസരമായിരിക്കട്ടെ. റമ്പാച്ചൻെറ ഓർമ്മ ജൂലൈ 19—ം 20—ം തീയതികളിൽ പാത്താമുട്ടം സ്ളീബാപള്ളിയിൽ നടത്തപ്പെടുന്നതാണു്.

---

ധ്യാനാവലി 11. മർക്കോ. 4: 1—12

## ദൈവരാജ്യം

(വറുഗീസ് ക്ലേറി.)

ഈ അദ്ധ്യായത്തിൻെറ ആരംഭത്തോടുകൂടെ നാം കർത്താവിൻെറ ഉപദേശത്തിൻെറ വേറൊരു ഘട്ടത്തിലേക്കു പ്രവേശിക്കുന്നു. ദൈവരാജ്യം സമീപിച്ചിരിക്കുന്നതുകൊണ്ടു് അനുതപിക്കുന്നതിനു മനുഷ്യരെ ഉണർത്തിക്കൊണ്ടിരിക്കുന്ന കത്താവു് ഇപ്പോൾ ദൈവരാജ്യം എന്താണെന്നു് ഉപമാരൂപത്തിൽ പഠിപ്പിച്ചുതുടങ്ങിയിരിക്കുന്നു. ഈ അദ്ധ്യായം ഉപമയുടെ അദ്ധ്യായമാണു്. ഏററവും ഗഹനമായ ആത്മീയ സത്യങ്ങൾ ആക്കും മനസ്സിലാകത്തക്കവിധത്തിൽ സാധാരണ ജീവിതത്തിൽനിന്നെടുത്ത കഥകളും ദൃഷ്ടാന്തങ്ങളും കൊണ്ടു കത്താവു ഉപദേശിച്ചു കൊടുത്തിരിക്കുന്നതിൽ നിന്നു തൻെറ ഭാവനാശക്തി, ലോകപരിചയം മുതലായവ വ്യക്തമാകുന്നു. താൻ ഒരു മാത്ര കാഗുരു ആയിരുന്നെന്നു് ഈ ഉപമകൾ വിളിച്ചറിയിക്കുന്നുണ്ടു്.

കർതൃശിഷ്യന്മാരായ നമ്മുടെ ആത്മീയ ജീവിതത്തിൻെറ വളർച്ചയിലും ഫലപ്രാപ്തിയിലും നമ്മുടെ ശ്രദ്ധയ്ക്കും പ്രയത്നത്തിനുമുള്ള സ്ഥാനം ഒട്ടും അപ്രധാനമല്ലാത്തതാണ് എന്നുള്ള പാഠമാണ് ഈ ഉപമയുടെ സാരാംശം. വചനം വിത്തു പോലെ ഹൃദയത്തിൽ വിതയ്ക്കപ്പെടുന്നു. അതിനെ കാതുകൊണ്ടു കേട്ടാൽ മാത്രം പോരാ, പിന്നെയോ ഹൃദയംകൊണ്ടു സ്വീകരിക്കയും, ഹൃദയത്തിൽ താണ് വേരുപിടിക്കാൻ അനുവദിക്കയും ചെയ്യണം.

ഈ ഉപമ സാക്ഷാൽ വിതയ്ക്കുന്ന ആളിനെയോ വിത്തുകളെയോ കുറിച്ചു മാത്രമുള്ളതല്ല; പ്രധാനമായി വ്യത്യസ്ഥമായ നിലത്തെപ്പററിയാണ് ഇതിൽ പ്രതിപാദിക്കുന്നത്. വിത്ത് എത്ര നന്നായിരുന്നാലും വിതയ്ക്കുന്ന ആൾ എത്ര സമർത്ഥനായിരുന്നാലും വിത്തിൻെറ വളർച്ചയ്ക്ക് അനുയോജ്യമായ ഒരു നിലം കിട്ടുന്നില്ലെങ്കിൽ അതു നഷ്ടപ്രായമായിത്തീരുന്നു.

അതിനാൽ ദൈവത്തിൻെറ അനുഗ്രഹങ്ങളെ സ്വീകരിക്കുന്നതിന് എപ്പോഴും സന്നദ്ധരായി, ഒരുക്കപ്പെട്ട നിലങ്ങളായി നാം കണ്ടെത്തപ്പെട്ടന്നെങ്കിൽ മാത്രമേ ദൈവത്തിനു നമ്മിൽ ആത്മാവിൻെറ ഫലങ്ങളെ പുറപ്പെടുവിക്കുന്നതിനു സാധിക്കയുള്ളു. എല്ലാ വിതയിലും കുറെ നഷ്ടമുണ്ട്. ഒരു ഭാഗം മാത്രമേ ഫലം കായ്ക്കുന്നുള്ളു എന്നതു് പരമാർത്ഥമാണ്. ദൈവവചനം നിഷ്ഫലമായിപ്പോകുന്നത് സാധാരണ മൂന്നു രീതിയിലുള്ള കേൾവിക്കാരുടെ ഇടയിലാണ്.

(1) ആത്മികമാന്ദ്യംഭവിച്ചവർ—ദുഷ്ടാമചിന്തകളാകുന്ന വഴിപോക്കർ അവരുടെ ഹൃദയത്തിൽ കൂടെ വഴി നടന്നു്, പാറപോലെ അവരുടെ ഹൃദയത്തെ ഉറപ്പിച്ചുകളഞ്ഞിരിക്കുന്നതു കൊണ്ടു്— ദൈവവചനത്തിന് അവരുടെ ഉള്ളിൽ പ്രവേശനം തന്നെ ലഭിക്കുന്നില്ല.

(2) വികാരങ്ങളാൽ ഭരിക്കപ്പെടുന്ന ദ്രുതഗതിക്കാർ. ഇവരുടെ ഇടയിൽ വചനത്തിന് പ്രവേശനം ലഭിക്കുന്നെങ്കിലും താൽക്കാലികഫലം മാത്രമേ പുറപ്പെടുവിക്കുന്നുള്ളു.

(3) ചഞ്ചല ഹൃദയന്മാർ—നിയന്ത്രിക്കാൻ വഹിയാത്ത ജഡേച്ഛകൾ, ദ്രവ്യാഗ്രഹം, പലതിനെപ്പററിയുള്ള ആകുലചിന്ത—ഇവയെല്ലാം ഇക്കൂട്ടരുടെ ഹൃദയങ്ങളിൽ പ്രവേശിച്ചു്, വളർന്നുവരുന്ന വചനശക്തിയെ ഞെരുക്കിക്കളയുന്നു.

പൂർണ്ണഹൃദയത്തോടെ ദൈവവചനം കേൾക്കുകയും അംഗീകരിക്കുകയും അനുസരിക്കുകയുംചെയ്താൽ അവ നമ്മുടെ ഹൃദയത്തിൻെറ അടിത്തട്ടിൽ നല്ലതുപോലെ പതിയുകയും അതിനു വേരുണ്ടായി വളരുകയും നമ്മുടെ ജീവിതത്തിൽ ഫലം പുറപ്പെടുവിക്കുകയുംചെയ്യും. നൂറുമേനി വിളവുതന്നെയാണ് ദൈവം നമ്മിൽനിന്നും പ്രതീക്ഷിക്കുന്നത്.

**പ്രാർത്ഥന**

ഞങ്ങളുടെ കർത്താവായ യേശുവേ, നിങ്കലേക്കു ഞങ്ങളുടെ ഹൃദയത്തെ ഞങ്ങൾ ഉയർത്തുന്നു ഞങ്ങളിൽ തൃക്കൺ പാർക്കണമേ. തിരുവചനത്തെ നന്നായി ഗ്രഹിപ്പാനും അതനുസരിച്ചു ജീവിപ്പാനും ഞങ്ങൾക്കു നീ കൃപചെയ്യേണമേ! സാത്താൻെറ സകല വഴികളിൽനിന്നും കണികളിൽനിന്നും തെററിയൊഴിഞ്ഞു നിൻെറ മഹിമനിറഞ്ഞ പ്രകാശത്തിൽ കൂടെ നടക്കേണ്ടതിന് തിരുവചനത്താൽ ഞങ്ങളുടെ ഉൾക്കണ്ണുകളെ പ്രകാശിപ്പിക്കേണമേ. തിരുവചനംമൂലം സത്യ അറിവിനെ പഠിക്കുവാനും, തിരുവിഷ്ടത്തിനു യോഗ്യമായ പ്രകാരം ഭയഭക്തിയുള്ളവരായിരിക്കുവാനും ഞങ്ങളെ സഹായിക്കണമേ. ഞങ്ങൾ വിചാരിക്കുകയും സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സകലത്തെയും നിൻെറ ആത്മാവിനാൽ നിയന്ത്രിക്കേണമേ. നിൻെറ വചനം ഞങ്ങളുടെ കാലുകൾക്കു പ്രകാശവും ഊടുവഴികൾക്കു വിളക്കും ആയിരുന്നു് സകല അപകടങ്ങളിൽനിന്നും ഞങ്ങളെ രക്ഷിക്കയും ചെയ്യുമാറാകണമേ! ആമ്മീൻ

# ക്രിസ്തീയജീവിതത്തിൽ കഷ്ടതയ്ക്കുള്ളസ്ഥാനം

(ഫാദർ പി. ററി. തോമസ്, മാനന്തവാടി)

കഷ്ടതയുടെ ഉല്പത്തി എവിടെ? മോഹം ഗർഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു. പാപം കഷ്ടതയെ പ്രദാനം ചെയ്യുന്നു. അങ്ങിനെ കല്പനലംഘനത്തോടുകൂടി രംഗപ്രവേശം ചെയ്ത പാപം കഷ്ടതയും നരകവും സമ്പാദിച്ചുകൊടുത്തു. നാം വായിക്കുന്നു; "സ്ത്രീയോടു കല്പിച്ചതു്:- ഞാൻ നിനക്ക് കഷ്ടവും ഗർഭധാരണവും വർദ്ധിപ്പിക്കും. നീ വേദനയോടെ മക്കളെ പ്രസവിക്കും......— മനുഷ്യനോടു കല്പിച്ചതോ......... നീ നിമിത്തം ഭൂമി ശപിക്കപ്പെട്ടിരിക്കുന്നു. ആയുഷ്ക്കാലമൊ

ക്കെയും നീ കഷ്ടതയോടെ അതിൽനിന്നും അഹോവൃത്തി കഴിക്കും''. ആകയാൻ 'കഷ്ടത' ജീവികൾ മേലുള്ള അലംഘനീയാനുശാസനമായി നിൽക്കുന്നു. പക്ഷേ തിരുസ്വരൂപവും സദൃശവുമായ ഈ മൺകട്ട കഷ്ടപ്പെടുന്നു. അതു ദൈവത്തിനു ഹിതകരമോ? അതിൽ താൻ രസിക്കുന്നവനോ? അല്ല. ആകയാൽ പ്രത്യാശയുടെ ശീതളരശ്മികളെ പ്രസരിപ്പിച്ചുകൊണ്ടു് ആ രംഗത്തിനു തിരശ്ശീലയിട്ട മഹത്വചനം നാം ഇങ്ങനെ വായിക്കുന്നു. ''സ്ത്രീയുടെ സന്തതി സർപ്പത്തിൻെറ തലയെ ചതയ്ക്കും''. ഇതിൻെറ നിവൃത്തിയാണു് ദൈവപുത്രൻെറ മനുഷ്യാവതാരത്തിൽ നാം ദർശിക്കുന്നതു്.

**1 കഷ്ടതയും ക്രിസ്തുവും:** വചനമാം ദൈവത്തിൻെറ തിരുവവതാരത്തോടുകൂടി ചൈതന്യാത്മകമായ ഒരു വ്യതിയാനം മാനവചരിത്രത്തിൽ കഷ്ടതയ്ക്കു സംഭവിച്ചു. മിശിഹായുടെ ആഗമനം ആദാമ്യവംശത്തിൻെറ പരിത്രാണനാർത്ഥമെന്നും അതിനു താൻ കഷ്ടപ്പെടേണ്ടതുണ്ടു് എന്നും പലസന്ദർഭങ്ങളിലായി വ്യക്തമാക്കി. കർത്താവിൻെറ പീഡാനുഭവം:അതു സംഭവിക്കരുതേ എന്നു പറഞ്ഞ മാർ പത്രോസിനെ കർത്താവു ശാസിച്ചു. ത്യാഗം—കഷ്ടതയുടെ സ്വീകരണം—കൊണ്ടല്ലാതെ ലോകോദ്ധാരണം സാദ്ധ്യമല്ല എന്നു് യേശുതമ്പുരാൻ പ്രസ്പഷ്ടമാക്കി. കഷ്ടപ്പാടിനെതിരായ പ്രതിബന്ധത്തെ ഉദ്ധാരണത്തിനെതിരായ മറുതലിപ്പായി താൻ വീക്ഷിച്ചു. മഹത്വമുള്ളവനായ ഏശായാ കഷ്ടത സഹിക്കുന്ന യഹോവയുടെ ദാസനെ വർണ്ണിച്ചിരിക്കുന്നു. ഏശാ. 53. ''സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു. നമ്മുടെ വേദനകളെ അവൻ ചുമന്നു. നാമോ, ദൈവം അവനെ ശിക്ഷിച്ചും അടിച്ചും ദണ്ഡിപ്പിച്ചുമിരിക്കുന്നു എന്നു വിചാരിച്ചു. എന്നാൽ അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം തകർന്നും മുറിവേററുമിരിക്കുന്നു. നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്മേലായി. അവൻെറ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നുമിരിക്കുന്നു..............''എല്ലാവരുടെയും അകൃത്യം അവന്മേൽ ചുമത്തി. അവൻ പീഡിപ്പിക്കപ്പെട്ടു. അവൻ അവനു കഷ്ടത വരുത്തി. മേലാൽ കഷ്ടത ശപ്തപൂരിതമല്ല, എന്തെന്നാൽ ദൈവകുമാരൻ അതു സഹിച്ചു. അതു തുലോം നൈമിഷികമാണു്. സാത്താന്നടിമയായി ദാസ്യത്വം സ്വീകരിച്ചു് വിട്ടുപണിയെടുത്തുവന്ന നരവംശത്തെ ഇഹത്തിലുള്ളവരെ മാത്രമല്ല, ഇവിടെനിന്നു നിഷ്ക്രമിച്ചവരേയും പുത്രനിലൂടെ പിതൃസവിധത്തിലേക്കു സമാകർഷിച്ചേകീകരിച്ചതു് യേശുക്രിസ്തുവിൻെറ ക്രൂശീകരണത്താൽ മാത്രമാണു്. യേശുക്രിസ്തു അരുളിച്ചെയ്തു; ''ഞാൻ ഉയർത്തപ്പെട്ടാൽ (ക്രൂശിന്മേൽ) എല്ലാവരേയും എങ്കലേക്കു് ആകർഷിക്കും'' പൗലൂസ് അപ്പസ്തോലൻ സാക്ഷിക്കുന്നു: ''യേശുവിൻെറ ക്രൂശിലല്ലാതെ പ്രശംസിപ്പാൻ എനിക്കിട വരരുതേ.''

**2. കഷ്ടതയും പ്രവാചകന്മാരും:** യിസ്രായേലിൻെറ ദൈവമായ, ഏക സത്യദൈവം താൻ മാത്രമായ, യഹോവായിലുള്ള അചഞ്ചലമായ വിശ്വാസത്താൽ ഇസ്രായേലിൻെറ പ്രവാസത്തിൽ ഹൃദയവ്യഥ പൂണ്ടു് ഉദ്ധാരണോദ്യുക്തനായി വിരാജിച്ച് സുഭഗനായ ദാനിയേൽ കൽദായദേശത്തു് കേസരിഗഹ്വരത്തിലും, പരമാർത്ഥികളായ മൂന്നു ബാലന്മാർ തീക്കുണ്ഡത്തിലും, യറമിയാ ചെളിക്കുണ്ടിലും, ഏലിയാ നിരാശനായി ഇസബേലിൻെറ പരിസരങ്ങളിൽനിന്നു പലായനം ചെയ്തും. ദീർഘദർശിമാരിൽ തലവനായമോശ മിസ്രയിം മണിമന്ദിരത്തിലെ സുഭിക്ഷതയേയും ഭോജ്യങ്ങളേയും പരിത്യജിച്ചു് പിറുപിറുപ്പുള്ള സ്വജനമദ്ധ്യത്തിലും കഷ്ടതയെ ആലിംഗനം ചെയ്തു. അഷ്ടഗന്ധമിട്ടുറപ്പിച്ച വിശ്വാസവീര്യോത്തേജിതരായ പ്രവാചകന്മാർ പങ്കപ്പാടുകളെ വിരിമാറുകാട്ടി നേരിട്ടു. ആകയാൽ പ. യാക്കോബു ശ്ളീഹാ സാക്ഷിക്കുന്നു ''സഹോദരങ്ങളേ! കർത്തൃനാമത്തിൽ പ്രഭാഷിച്ച പ്രവാചകന്മാരെ കഷ്ടപ്പാടിനും ദീർഘക്ഷാന്തിക്കും ദൃഷ്ടാന്തമായി വിചാരിച്ചുകൊൾവിൻ. സഹിഷ്ണുത കാണിച്ചവരെ നാം ഭാഗ്യവാന്മാർ എന്നു പുകഴ്ത്തുന്നു. യോബിൻെറ സഹിഷ്ണുത നിങ്ങൾ ശ്രവിച്ചും കർത്താവു വരുത്തിയ അന്ത്യം കണ്ടുമിരിക്കുന്നു.''

**3 കഷ്ടതയും അപ്പോസ്തോലന്മാരും:** ഗുരുവും നാഥനുമായ മിശിഹാ പന്ത്രണ്ടു സിംഹാസനങ്ങളിലിരുന്നു് ഇസ്രായേൽ ഗോത്രം പന്ത്രണ്ടിനെയും ന്യായം വിധിപ്പാൻമാത്രമുള്ള വരമല്ല നൽകിയതു്: തൻെറ അനുഗാമിയായ ശിഷ്യനു് ഭൗതികസുഭിക്ഷതകളോ സമ്പത്തോ പ്രതാപമോ ക്ലേശരഹിതമായ ജീവിതമോ അല്ല വാഗ്ദത്തം ചെയ്തതു്. പ്രത്യുത, ക്രൂശും ഇടുക്കുവഴിയുമാണു്. താൻ അരുളിച്ചെയ്യുന്നു:സ്വയം പരിത്യജിച്ചു് തൻെറ ക്രൂശെടുത്തു്എൻെറ പിന്നാലെ ഗമിക്കാത്തവനു് എൻെറ ശിഷ്യനായിരിപ്പാൻ കഴികയില്ല. വീണ്ടും താൻ പ്രബോധിപ്പിക്കുന്നു: പീഡസഹിക്കുന്നവർ ഭാഗ്യവന്മാർ; നിങ്ങളുടെ ഹൃദയം കലങ്ങുകയും ഭ്രമിക്കുകയുമരുതു്. ഞാൻ നിങ്ങളെ ലോകത്തിൽനിന്നും തെരഞ്ഞെടുത്തിരിക്ക

യാൽ ലോകം നിങ്ങളെ പകയ്ക്കുന്നു. ദാസൻ യജമാനനെക്കാൾ വലിയവനല്ല; അവർ എന്നെ ഉപദ്രവിച്ചു എങ്കിൽ നിങ്ങളേയും ഉപദ്രവിക്കും. നിങ്ങളെ കൊല്ലുന്നവർ ദൈവത്തിനു വഴിപാടു കഴിക്കുന്നു എന്നു വിചാരിക്കുന്ന നാഴിക വരുന്നു. മാർ തോമ്മാ മുതലായ ശ്ലീഹന്മാർ മിശിഹായ്ക്കു വേണ്ടി മരണം വരിച്ചു. കാർവർണ്ണരായ ഭാരതീയരുടെ അടുക്കലേക്ക് മാർ തോമ്മായും അന്ധകാരഭൂഖണ്ഡത്തിലേക്ക് മാർ മർക്കോസും വെള്ളക്കാരുടെ നാട്ടിലേക്ക് മാർ പൗലൂസും കായക്ലേശങ്ങളെ വിഗണിച്ചുകൊണ്ട് സത്യസുവിശേഷമായ യേശുവിനെ പ്രസംഗിച്ചതു് ക്രിസ്തുവിനു വേണ്ടി കഷ്ടപ്പെടുന്നതു് ഭാഗ്യമെന്ന പ്രത്യാശയാലായിരുന്നു: കഷ്ടാനുഭവത്തിനുള്ള പൗലൂസ്അപ്പസ്തോലന്റെ ഭാഷ്യംശ്രദ്ധേയമാണ്. "ഇപ്പോൾ ഞാൻ നിങ്ങൾക്കു വേണ്ടിയുള്ള കഷ്ടാനുഭവങ്ങളിൽ സന്തോഷിച്ച് ക്രിസ്തുവിന്റെ കഷ്ടങ്ങളിൽ കുറവായതു് എന്റെ ജഡത്തിൽ സഭയായ അവന്റെ ശരീരത്തിനുവേണ്ടി പൂരിപ്പിക്കുന്നു." യേശുനാമത്തിൽ സഭയ്ക്കുവേണ്ടി താൻ സഹിക്കുന്ന കഠിനശോധനയായ കഷ്ടതയിൽ പോലും അടിപതറാത്ത വിശ്വാസവും അനിതരസാധാരണമായസന്തോഷവും താൻ അനുഭവിക്കുകയാണ്. ക്രിസ്തുയേശുവിലുള്ള ഭാവം നിങ്ങളിലുമുണ്ടായിരിക്കേണം എന്നഭിലഷിച്ച അപ്പോസ്തോലൻ അതു വാക്കിൽ മാത്രമല്ല സ്വശരീരത്തിലും കർമ്മത്തിലും വ്യക്തമായി പ്രസ്ഫുരിപ്പിക്കുകയാണ് ചെയ്തതു്.

**4. കഷ്ടതയും ക്രിസ്ത്യാനിയും:** കഷ്ടത ശാപമാണെങ്കിൽ മഹിമയുള്ള നൽവരവുമാണ്. ക്രൂശിനിതരമായ കിരീടം അപ്രാപ്യം. അഥവാ പോരാട്ടം കൂടാതുള്ള വിജയം അസാദ്ധ്യം. യേശുവിന്റെ പങ്കപ്പാടുകൾ വസ്തുനിഷ്ഠമായ ഒരു ലക്ഷ്യത്തെ കേന്ദ്രീകരിച്ചിരുന്നു. ആകയാൽ "തന്റെ വിലയേറിയ പീഡാനുഭവങ്ങളാൽ ലോകത്തെ രക്ഷിച്ച പരിശുദ്ധനായ ഏകപുത്രനും നമ്മോടു കൂടെ" എന്നതിനെ ആമ്മീൻ ചൊല്ലി നാം സമ്മതിക്കുന്നു. ക്രിസ്ത്യാനി ക്രിസ്തുവിനെ അനുകരിക്കുന്നവനാണ്. അവന്റെ ഭാവമുള്ളവനാണ്. അവന്റെ ഭാവമെന്താണ്? ഫിലിപ്പിയാ ലേഖനത്തിൽ നാം ഇങ്ങിനെ കാണുന്നു. "അവൻ ദൈവരൂപത്തിലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെപ്പിടിക്കേണമെന്നു വിചാരിക്കാതെ ദാസരൂപമെടുത്തു് മനുഷ്യസദൃശ്യത്തിലായി...... ക്രൂശിലെ മരണത്തോളം തന്നെ അനുസരണമുള്ളവനായിരുന്നു." കഷ്ടതഭാഗ്യമെന്നു് തന്റെ ഗിരിപ്രഭാഷണത്തിൽ താൻ ഉൽഘോഷിച്ചു. പക്ഷേ അവയവങ്ങളിൽ കുടികൊണ്ടിരിക്കുന്ന ഭോഗേഛകളിൽ നിന്നുള്ള കഷ്ടതയല്ല എന്നു് പ്രത്യേകം ഓർക്കേണ്ടതുണ്ട്. നാം ഇങ്ങിനെ വായിക്കുന്നു: കഷ്ടത എന്ന കഠിനശോധന 2കോര. 8: 2; വിശ്വസിപ്പാൻ മാത്രമല്ല കഷ്ടത സഹിപ്പാനും വരം ലഭിച്ചിരിക്കുന്നു. ഫിലി. 1: 29; കഷ്ടത സഹിക്കുന്നതു് ക്രിസ്തുവിന്റെ പങ്കപ്പാടുകളോടുള്ള കൂട്ടായ്മയായി ഭവിക്കുന്നു. ഫിലി. 3: 11; ഭക്തിയോടെ ജീവിപ്പാൻ മനസ്സുള്ള ഏവക്കും പീഢ ഉണ്ടാകും. 1തീമോ. 3: 12; കഷ്ടം സഹിക്കുക 2തീമോ. 4: 5; കഷ്ടതയാൽ അനുസരണം പഠിച്ചു. എബ്രാ. 5: 8; വിശ്വാസത്താൽ കഷ്ടത തെരഞ്ഞെടുത്തു. എബ്രാ. 11: 24; പ്രവാചകർ കഷ്ടാനുഭവത്തിനു ദൃഷ്ടാന്തം. യാക്കോ. 5: 11; ദൈവത്തേക്കുറിച്ചുള്ള മനോബോദ്ധ്യം നിമിത്തം കഷ്ടപ്പെടുന്നതു് നന്നു്, 1പത്രോ, 2: 19. ക്രിസ്തുവിനുവേണ്ടിയുള്ള കഷ്ടപ്പാടുകൾ പരമോന്നതമായ സ്വർഗ്ഗീയ മണിയറയിൽ ആനന്ദ നിർവൃതി അടയുവാൻ അങ്ങിനെ വാടാത്ത കിരീടവും 1കൊര. 9: 25; നീതിയിൽ കിരീടവും 2തിമോ. 4: 8; തേജസ്സിന്റെ കിരീടവും 1പത്രോ. 5: 4. ചൂടുന്നതിനുള്ള ഉപാധിയാണ്.

ക്രിസ്ത്യാനിയായി കഷ്ടതസഹിക്കുന്നതുമൂലം തന്റെ കഷ്ടാനുഭവത്തോടും തദ്വാരാ തന്നോടും നാം ഏകീഭവിക്കുന്നു. കഷ്ടതകൂടാതെ കർത്താവിനോടു ചേർന്നിരിക്കുക എന്ന ലക്ഷ്യം നമുക്കേവർക്കുമുണ്ട്. പക്ഷേ തനിക്കുവേണ്ടി–സഭയ്ക്കുവേണ്ടി–ലഘുവായ ചേതമെങ്കിലും സഹിക്കുവാൻ നാം മനസ്സാകുമോ? ക്രിസ്റ്റീയ ജീവിതത്തിന്റെ വലിയൊരു വെല്ലുവിളിയാണിതു്. കഷ്ടത സഹിപ്പാനുള്ള ദിവ്യനൽവരത്തിൽ നാം വിശ്വസ്തരായി വർത്തിക്കുമോ? അതിനു നാം വിമുഖത പ്രദർശിപ്പിച്ചാൽ സ്വർഗ്ഗീയ വാതിലും നമുക്ക് അടയ്ക്കപ്പെട്ട എന്നു വരാം. ക്രിസ്തുയേശുവിന്റെ ഭാവമാണ് താൻ നമ്മിൽനിന്നും പ്രതീക്ഷിക്കുന്നതു്. ആ ഭാവം കഷ്ടപ്പെടുവാനും ചേതം സഹിപ്പാനും നമ്മെ ഉത്ബുദ്ധരാക്കുക തന്നെ ചെയ്യും. ആകയാൽ ജീവൻവച്ചും തന്നെ പിൻഗമിക്കുവാനുള്ള വെല്ലുവിളി മുഴങ്ങുന്നു. ആദ്ധ്യാത്മിക നവോത്ഥാനത്തിനുവേണ്ടി ശ്രമകരമായ ത്യാഗം അവശ്യമാവശ്യമായിരിക്കുന്നു. കഷ്ടതയിൽ കൂട്ടായ്മ കാണിക്കുന്നതു് എത്രയും നന്നു്. ഫിലി. 4: 14. എങ്ങിനെയാണ് കൂട്ടായ്മ കാണിക്കുക? തനിക്കും സുവിശേഷത്തിനും തിരുസഭയ്ക്കും വേണ്ടി കഷ്ടത സഹിച്ച് അങ്ങിനെ തന്റെ പങ്കപ്പാടുകളിൽ നാം പങ്കുകൊള്ളുന്നതിനാൽ തന്നെ.

# 1960—61—ലെ ഓർത്തഡോക്സ് സണ്ടേസ്കൂൾ വാർഷിക റിപ്പോർട്ട്

## സംഗ്രഹം

സണ്ടേസ്കൂൾ വേലയുടെ മഹാത്മ്യത്തെപ്പററി വിവരിച്ചിട്ട് ജ. സെക്രട്ടറി ഫാദർ കെ. ഡേവിഡ് താഴെ വരുംപ്രകാരം റിപ്പോർട്ട ചെയ്യുന്നു:—

ഇപ്പോൾ കുറയാതെ 50,000—ൽപരം കുട്ടികൾ പഠിച്ചുവരുന്നു. ഓർത്തഡോക്സ് സമാജത്തിൻെറ ആഭിമുഖ്യത്തിൽ 350 സ്കൂളുകളും 2000—ൽപരം അദ്ധ്യാപകരും 30.000—ൽ കുറയാതെ വിദ്യാത്ഥികളും ഉണ്ട്.

റിപ്പോർട്ടവർഷം കൊല്ലം ഭദ്രാസനത്തിലെ സണ്ടേസ്കൂൾ വേലക്ക് ഒരു നവജീവൻ ലഭ്യമായിട്ടുണ്ട്. അതിനുള്ള പ്രധാന കാരണം പുതുതായി നിയമിക്കപ്പെട്ട ഭദ്രാസനസെക്രട്ടറി ശ്രീ. കെ. ഐസക്കിൻെറ അശ്രാന്തപരിശ്രമമാണ്. പള്ളികളെ ഗ്രൂപ്പുകളായി തിരിച്ച് ഇൻസ്പെക്ടറന്മാരെ നിയമിച്ച് പ്രവത്തനം ആരംഭിച്ചിരിക്കയാണ്. മി. ഐസക്കിൻെറ ഉത്സാഹം അഭിനന്ദനാർഹമാകുന്നു. അനാരോഗ്യംമൂലം സ്ഥാനം ഒഴിഞ്ഞ വിദ്വാൻ സി. എം. പാപ്പിയുടെ സേവനത്തെ കൃതജ്ഞതാപൂർവ്വം ഞങ്ങൾ സ്മരിക്കുന്നു. കോട്ടയം ഭദ്രാസനത്തിലെ സെക്രട്ടറിയെ സഹായിക്കുവാൻ മി. സി. എ. ഏബ്രഹാം ബി. എ. ബി. ററിയെ ഇക്കൊല്ലം പുതുതായി നിയമിച്ചിട്ടുണ്ട്.

1960-ലെ വാർഷിക സമ്മേളനം ചാത്തന്നൂർ ഇംഗ്ലീഷ് സ്കൂളിൽ വച്ച് സമാജം സ്ഥിരം പ്രസിഡണ്ട് മാർതോമ്മാദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ കൊണ്ടാടി. തദവസരത്തിൽ റവ. ഡോ. സി. ററി. ഈപ്പൻ, ശ്രീ. സി. എം. സ്കറിഫൻ എന്നിവർ ശ്രദ്ധേയമായ ഓരോ പ്രസംഗം ചെയ്തു. സമുദായത്തിൽ ഒന്നാമതും രണ്ടാമതും ഓരോ ക്ലാസ്സുകളിൽ പാസ്സായവർക്ക് സമ്മാനങ്ങളും 76 പേർക്ക് S. S. F. C. സർട്ടിഫിക്കേററുകളും തദവസരത്തിൽ നൽകുകയുണ്ടായി.

### അദ്ധ്യപക യോഗങ്ങൾ

സെൻറർ അദ്ധ്യാപക യോഗങ്ങൾ പലസ്ഥലങ്ങളിലും വെച്ച് ഇക്കൊല്ലവും നടന്നു. പാമ്പാടി, റാന്നി എന്നീ സെൻററുകളിൽടേംതോറും അദ്ധ്യാപകയോഗങ്ങൾ നടക്കുന്നുണ്ടായിരുന്നു. തുമ്പമൺ, ഓതറ, കോന്നി, വെള്ളൂത്തുരുത്തി, പള്ളിപ്പാട്ട് എന്നീ സ്ഥലങ്ങളിൽ വെച്ചു നടത്തപ്പെട്ട യോഗങ്ങളിൽ ജനറൽ സെക്രട്ടറി സംബന്ധിച്ചു വേണ്ട നേതൃത്വം നൽകുകയുണ്ടായി. കൂടാതെ വടകര പള്ളിയിൽവച്ച ഒരു ധ്യാനയോഗവും, കോലഞ്ചേരി, ഓണക്കൂർ എന്നീ പള്ളികളിൽവച്ച് ഓരോ അദ്ധ്യാപകയോഗങ്ങളും ജനറൽ സെക്രട്ടറി നടത്തി, അദ്ധ്യാപക യോഗങ്ങളുടെ ചെലവ് അതതു പള്ളിക്കാരത്രെ വഹിച്ചതു്. അവരോടുള്ള നന്ദി പ്രത്യേകം പ്രകാശിപ്പിച്ചുകൊള്ളുന്നു.

### അദ്ധ്യാപക പരിശീലന ക്ലാസ്സ്

ഏപ്രിൽ 20—മുതൽ പതിനൊന്നു ദിവസങ്ങളായി അദ്ധ്യാപക പരിശീലന ക്ലാസ്സ് നിരണം ഹൈസ്കൂളിൽ വെച്ചുനടത്തപ്പെട്ടു. 120 അദ്ധ്യാപകരോളം ക്രമമായി ക്ലാസ്സിൽ സംബന്ധിച്ചുകൊണ്ടിരുന്നു. 50 പേർ സ്ഥിരതാമസക്കാരായും ഉണ്ടായിരുന്നു. പ്രസംഗമത്സരത്തിൽ പി. എം. ഏബ്രഹാം മുളന്തുരുത്തി ഒന്നാമതും, എം. ഐ. ഈപ്പൻ മല്ലപ്പള്ളി രണ്ടാമതും പാസ്സായി. ക്ലാസ്സിൽ സംബന്ധിച്ചിരുന്ന എല്ലാവരും കുമ്പസാരിച്ച് വി. കുർബാന അനുഭവിച്ചു. ഈ വർഷത്തെ പരിശീനക്ലാസ്സ് എല്ലാംകൊണ്ടും മുൻകൊല്ലങ്ങളെ അപേക്ഷിച്ച് കൂടുതൽ വിജയകരമായിരുന്നു എന്നു പ്രസ്താവിക്കുന്നതിനു് അതിയായ സന്തോഷമുണ്ട്. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയുടെ പരിപാവനതയും സമുന്നതവുമായ നിലയും ക്രമമായ ആരാധനകളും ശാന്തമായ പരിസരങ്ങളും, ഹൈസ്കൂളിലെ സ്ഥലസൗകര്യങ്ങളുമാണ് ഈ വിജയത്തിനുള്ള പ്രധാന കാരണങ്ങൾ. പരിശീലനക്ലാസ്സിനു് 200 രൂപാ നിരണം പള്ളിയിൽ നിന്നും ഗ്രാൻറു് അനുവദിച്ചു തന്നിരുന്നു എന്ന വസ്തുത നന്ദിപൂർവ്വം പ്രസ്താവിച്ചുകൊള്ളട്ടെ.

### പരീക്ഷകൾ

പതിവുപോലെ വാർഷികപരീക്ഷയും മത്സരപ്പരീക്ഷയും ഇക്കൊല്ലം നടത്തി. സൺണ്ടേസ്കൂൾ വാർഷംപുതുതായി ജനുവരിമുതൽ ജനുവരി വരെ ആക്കിയതുകൊണ്ട് ഇക്കൊല്ലം പരീക്ഷകൾ ആറു മാസങ്ങൾക്കുശേഷം വീണ്ടും നടത്തേണ്ടതായി വന്നുകൂടി. മേലാലും വാർഷിക പരീക്ഷകൾ നംവബറിൽ തന്നെയായിരിക്കും നടക്കുന്നതു്. ഒൻപതാംക്ലാസ്സിൽ (S. S. F. C.) ആകെ 187 പേർ ഇക്കൊല്ലം പരീക്ഷയ്ക്കു ചേർന്നു. അതിൽ 98 പേർ പാസ്സായി, സർട്ടിഫിക്കേററിനു് അർഹ

രായിട്ടുണ്ട്. ഒൻപതാം ക്ളാസ്സിൽ. ജോസഫ് വറുഗീസ് അറാട്ടുപുഴ സമുദായത്തിൽ ഒന്നാമതും, എൻ. എൻ. ആൻഡ്റൂസ് പൊങ്ങന്താനം രണ്ടാമതും, 8—ൽററി, സി. ശോശാമ്മ പയ്യാരം ഒന്നാമതും, സൂസൻ ജേക്കബ് പുതിയകാവ്, മാമ്മൻ സ്കറിയാ കാളികുന്ന് എന്നിവർ രണ്ടാമതും, 7-ൽ എം. വി. ജോർജ്ജ് തഴക്കരഒന്നാമതും, ജോസഫ് മക്കോസ് തിരുവനന്തപുരം, രണ്ടാമതും6-ൽജോൺ ഡേവിഡ് മാക്കാംകുന്ന് ഒന്നാമതും, എം. വി. മാത്യു, പുതിയ കാവ് രണ്ടാമതും, 5-ൽ ശോശാമ്മ ജോൺ കുഴിമററം ഒന്നാമതും, പി. വി. തങ്കമ്മ വടക്കൻമണ്ണൂർ രണ്ടാമതും പാസ്സായി സമ്മാനാർഹരായിട്ടുണ്ട്. സമ്മാനാർഹരായ വിദ്യാർത്ഥികളേയും അവരുടെ സ്കൂളുകളേയും പ്രത്യേകം അഭിനന്ദിക്കുന്നു. സമ്മാനങ്ങൾക്കായി മലയായിൽനിന്നും സഭാഭക്തനായ എം. കെ. മാത്യു ആറാട്ടുപുഴ ഇക്കൊല്ലം 100 രൂപാ അയച്ചുതന്നതിൽ പ്രത്യേകം നന്ദി രേഖപ്പെടുത്തുന്നു.

### വരവും ചെലവും

ഓഡിററു ചെയ്ത പൂർണ്ണമായ കണക്ക് പിന്നാലെ പ്രസിദ്ധം ചെയ്യുന്നതാണ്. റിപ്പോർട്ടുവർഷം വാർഷികപിരിവിനത്തിൽ 289 സ്കൂളുകളിൽ നിന്നായി 1359 രൂപാ 21 നയാപൈസായും പള്ളിക്കാണിക്ക ഇനത്തിൽ 800 രൂപാ 15 നയാപൈസായും ലഭിച്ചിട്ടുണ്ട്. രണ്ടിനത്തിലുമുള്ള വരവ് മുൻകൊല്ലങ്ങളെക്കാൾ കൂടുതലാണ്. ആറുമാസത്തിനകം ഒരു പിരിവുകൂടെ ഈ വർഷം നടത്തേണ്ടിവന്നതുകൊണ്ട് പിരിവു കുറയുമെന്നു പ്രതീക്ഷിച്ചിരുന്നെങ്കിലും അങ്ങനെ ഉണ്ടായില്ല. സമാജപ്രവർത്തനങ്ങളോട് സഭാംഗങ്ങൾക്കുള്ള താല്പര്യവും മതിപ്പുമാണ് ഇതിനുള്ള കാരണമെന്നു വിശ്വസിക്കുന്നു. പല ഇനങ്ങളിലായി ഈ വർഷം 3449 രൂപാ 86 നയാപൈസ വരവുണ്ട്. പൂർണ്ണമായ വരവു ചെലവു കണക്ക് താമസിയാതെ അടിച്ചു പ്രസിദ്ധം ചെയ്യുന്നതാണ്. നമ്മുടെ വൈദികസിമ്മനാരി വൈസ്പ്രിൻസിപ്പൽ Rev: Dr: K. Philipos-ന്റെ ശ്രമഫലമായി world christian council of religious education അയച്ചുതന്ന 500 രൂപയ്ക്കോളം വില വരുന്ന Bible pictures നമുക്ക് ലഭിച്ചതു് മിക്ക സ്കൂളുകളിലും വിതരണം ചെയ്യുകയുണ്ടായി. ഫീലിപ്പോസച്ചനോടും കൗൺസിലിനോടും സമാജത്തിനുള്ള കൃതജ്ഞത സീമാതീതമാണ്.

അവസാനമായി, സമാജം പരമാധികാരി മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടും, സമാജം പ്രസിഡൻറ് മാർ തോമ്മാ ദീവന്നാസ്യോസ് തിരുമനസ്സുകൊണ്ടും ചെയ്തുതന്നിട്ടുള്ള എല്ലാ സഹായാശീർവ്വാദങ്ങൾക്കും വേണ്ടി നന്ദി രേഖപ്പെടുത്തിക്കൊള്ളുന്നു. കൂടാതെ സമാജത്തെ ഓരോ നിലയിൽ സഹായിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുന്ന സെക്രട്ടറിമാർ ഇൻസ്പെക്ടറന്മാർ, സമാജക്കമ്മററി അംഗങ്ങൾ ആദിയായ എല്ലാ മാന്യസുഹൃത്തുക്കളോടും, സൺഡേസ്കൂൾ വാർത്തകൾ അപ്പോഴപ്പോൾ പ്രസിദ്ധം ചെയ്യുന്ന മലയാള മനോരമ, ചർച്ചു വീക്കിലി, മലങ്കരസഭ ആദിയായ പ്രസിദ്ധീകരണങ്ങളുടെ അധികൃതരോടുമുള്ള കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടും ദൈവതിരുനാമമഹത്വത്തിനുവേണ്ടി സൺഡേസ്കൂൾ പ്രവർത്തനങ്ങൾ ഉത്തരോത്തരം അഭിവൃദ്ധിപ്പെടട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ടും, ഈ റിപ്പോർട്ട് ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

# കാതോലിക്കായുടെ പിൻഗാമി

(ററി. വി. ജോർജ്ജ്—നെട്ടമാവ്)

പേർഷ്യാ രാജാവായ സാപ്പോർ ദ്വിതീയൻ പൗരസ്ത്യ ക്രിസ്ത്യാനികളുടെ നേരെ അഴിച്ചുവിട്ട പീഡ വി. സഭയ്ക്കു് അനേകം രക്തസാക്ഷികളെ നൽകി. പലരും തങ്ങളുടെ വിശ്വാസത്തിന്റെയും പ്രാണന്റെയും സംരക്ഷണത്തിനുവേണ്ടി നാടുവിട്ട് ദൂരദിക്കുകളിലേക്ക് ഓടിപ്പോയി. അങ്ങനെ പേർഷ്യയിൽനിന്നും ഓടി ഇവിടെ കുടിയേറിയവരാണ് ക്നായിത്തോമ്മായും കൂട്ടരും (A D 345)

സാപ്പോർ മരിച്ചു. അയാളുടെ പുത്രനായ ബഹറീമിന്റെ കാലത്തും ക്രിസ്ത്യാനികൾക്ക് ആശ്വാസമുണ്ടായില്ല. വൃദ്ധന്മാരല്ലാതെ യുവാക്കന്മാരായ സന്യാസികൾ ദയറായവസ്ത്രം ധരിക്കേണ്ടതില്ലെന്ന് തോമസോ കാതോലിക്കാ നിശ്ചയിച്ചു. എന്തെന്നാൽ ദയറായക്കാരായ യുവാക്കന്മാരെ കഠിനമായി പീഡിപ്പിക്കുകയും വധിക്കുകയും ചെയ്ക അത്ര സാധാരണമായിരുന്ന ബഹറീമിന്റെ കാലത്ത്. പട്ടക്കാരുടെയും മേല്പട്ടക്കാരുടെയും അവസ്ഥ ഒട്ടും സുരക്ഷിതമായി

ഞന്നില്ല. തോമ്മസോ കാതോലിക്കാ കാലംചെയ്തു. ജീവനിൽ കൊതിയുള്ളവനാരും പൗരസ്ത്യസഭയുടെ തലവനാകുവാൻ മുമ്പോട്ടു വന്നില്ല. സഭ രണ്ടു വർഷം വൈധവ്യത്തിൽ കഴിഞ്ഞു. ഇടയനില്ലാത്ത ആട്ടകളെപ്പോലെ സഭാംഗങ്ങൾ ചിതറി. എണ്ണം കുറഞ്ഞു. പ്രാണനിൽ കൊതിയുള്ളവർ വിശ്വാസത്യാഗം ചെയ്തു. വിശ്വാസത്തോട്ടു കൂറുള്ളവർ പലർ അന്യദിക്കുകളിലേക്കു പലായനം ചെയ്തു. ഇങ്ങനെ സഭ ക്ഷീണോന്മുഖമാകുന്നതു കണ്ടപ്പോൾ സ്വന്തം ജീവനെ വിലയേറിയതായി എണ്ണാതെ ദൈവത്തിനും സഭയ്ക്കുംവേണ്ടി സമ്പൂർണ്ണമനസ്സോടെ സ്വയം സമർപ്പണം ചെയ്ത് മുമ്പോട്ടുവന്ന ധീരനും ഭക്തനും പരിശുദ്ധനുമായിരുന്ന മാർ കോയുമ്മോ കാതോലിക്കാ.

ബഹറാംരാജാവു് കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പകരം ഇസ്ദ്ഗർദ് രാജാവായി. യവനരാജാക്കന്മാരുമായുള്ള ശത്രുതമൂലമാണ് പേഷ്യൻ രാജാക്കന്മാരെ ക്രൈസ്തവരുടെ വിദ്വേഷികളാക്കിത്തീർത്തിരുന്നതു്. എന്നാൽ യവനരാജാവായ അക്ക്ദിസും പേഷ്യാ രാജാവായ ഇസ്ദ്ഗർദും തമ്മിൽ സന്ധിയുണ്ടായി. തൽഫലമായി പീഡ അവസാനിച്ചു. യവനരാജാവിൻെറ താല്പര്യപ്രകാരം മിപ്പർക്കത്തിന്റെ മെത്രാപ്പോലീത്താ ആയ മൊറൂസോ സൗഹൃദസന്ദേശവുമായി സെല്യക്യായിൽ കോയുമ്മോ കാതോലിക്കായുടെ അടുത്തെത്തി. പൗരസ്ത്യ ക്രിസ്ത്യാനികൾക്കു പീഡയുടെ രാത്രി കഴിഞ്ഞു സമാധാനത്തിൻെറ സുപ്രഭാതം ഉദയം ചെയ്തിരിക്കുന്നു എന്നുള്ള സുവാർത്തയുമായിട്ടാണ് മൊറൂസ്സോ കാതോലിക്കായുടെ അരമനയിൽ വന്നതു്. മൊറൂസ്സോയുടെ ആഗമനത്തിൽ കോയുമ്മോ സന്തോഷചിത്തനായി. അദ്ദേഹം കിഴക്കുള്ള (പൗരസ്ത്യസഭയിലെ) എല്ലാ മേല്പട്ടക്കാരെയും വിളിച്ചുകൂട്ടി.

"ഞാൻ ബലഹീനനും അപ്രാപ്തനും വൃദ്ധനമാണ്. അതിനാൽ നിങ്ങൾ എന്നെ ഭരണത്തിൽനിന്നും ഒഴിവാക്കണം" അദ്ദേഹം തൻെറ കീഴുള്ള മെത്രാന്മാരോടു് ആവശ്യപ്പെട്ടു. "നിങ്ങളിൽ ആരും കാതോലിക്കാ ആകുവാൻ സമ്മതിക്കാഞ്ഞതുകൊണ്ടുമാത്രം ഞാൻ ആ ഭാരം ചുമപ്പാൻ എന്നെത്തന്നെ സമർപ്പിച്ചതാണ്. ഇപ്പോൾ പീഡ അവസാനിച്ചു സമാധാനം കൈവന്നിരിക്കുന്നു. ഇനിയും എന്നെപ്പോലെ ഭോഷനും ബലഹീനനുമായ ഒരാൾ സഭാനൗകയെ അതിൻെറ മാല്യമിയായി നിന്നു നയിക്കുന്നതു നന്നല്ല."

എപ്പിസ്കോപ്പന്മാർ ആരും അതു സമ്മതിച്ചില്ല. കോയുമ്മോ തുടന്നു ഭരണം നടത്തണമെന്ന് അവർ നിർബ്ബന്ധപൂർവ്വം അപേക്ഷിച്ചു. പക്ഷേ, കാതോലിക്കാ ഒട്ടുംതന്നെ വഴങ്ങിയില്ല. അദ്ദേഹം ദൈവകൃപയെ സാക്ഷിപ്പെടുത്തി, തന്നെ ഈ ചുമതലയിൽനിന്നും ഒഴിവാക്കുവാൻ സുന്നഹദോസിനോടു് അപേക്ഷിച്ചു. തനിക്കുവേണ്ടി അവരെ നിർബ്ബന്ധിക്കുവാൻ മൊറൂസ്സോയെ പ്രേരിപ്പിക്കുകയും ചെയ്തു. ഒടുവിൽ മനസ്സില്ലാ മനസ്സോടെ എപ്പിസ്കോപ്പന്മാർ സമ്മതിക്കേണ്ടിവന്നു.

എപ്പിസ്കോപ്പന്മാർ കെശ്ക്കർ ദേശക്കാരനും സുകൃതപുരുഷനും വിശ്രുതനുമായ ഇസ്സഹാക്ക് എന്ന ദയറാക്കാരനെ കാതോലിക്കായായി വാഴിച്ചു. അദ്ദേഹത്തെ പട്ടം കെട്ടിയപ്പോൾ അവർ സനിഷ്കർഷം ഒരു നിർദ്ദേശം അദ്ദേഹത്തിനു നൽകി. വൃദ്ധനായ കോയുമ്മോയുടെ മുമ്പിൽ അദ്ദേഹത്തിൻെറ പിൻഗാമിയായ മാർ ഇസ്സഹാക്ക് ഒരു പുത്രനെപ്പോലെ അനുസരണമുള്ളവനായിരിക്കണമെന്നും കോയുമ്മോയുടെ ആലോചനയോ കല്പനയോ കൂടാതെ മാർ ഇസ്സഹാക്ക് യാതൊന്നും പ്രവർത്തിച്ചുകൂടാ എന്നുംആയിരുന്നു ആ നിർദ്ദേശം. കോയുമ്മോ കാതോലിക്കാ കാലം ചെയ്യുന്നതുവരെയും ഈ നിർദ്ദേശം അദ്ദേഹത്തിൻെറ പിൻഗാമിയായ മാർ ഇസ്സഹാക്ക് അക്ഷരംപ്രതി പാലിക്കുകയും അദ്ദേഹത്തെ ആദരപൂർവ്വം ശുശ്രൂഷിച്ച് ആശ്വസിപ്പിക്കുകയും ചെയ്തു.

(ബാർ എബ്രായയുടെ സഭാചരിത്രത്തോട് കടപ്പെട്ടിരിക്കുന്നു.)

# എന്താണ പുരോഗമനം?

(മല്പാൻ ഫാദർ എൻ. ഏ. യൂഹാനോൻ)

ആധുനിക കാലഘട്ടം പുരോഗമനത്തിൻെറ നൂററാണ്ടു് ആണ്. മനുഷ്യൻ മാനസികമായി പൂർവ്വാധികം വളർച്ച പ്രാപിക്കുകയും ശാസ്ത്രീയമായ നേട്ടങ്ങൾ ഒട്ടേറെ കൈവരുത്തുകയും ചെയ്തു കഴിഞ്ഞു. ഇന്നു സ്വപ്നം പോലും കാണാത്ത വൻകാര്യങ്ങൾ ഭാവിയിൽ സംഭവിക്കുകയും ചെയ്തേക്കാം: അതുപോലെ രാഷ്ട്രീയമായും സാമൂഹ്യമായുമുള്ള അഭിവൃദ്ധിയും കുറവല്ല. കഴിഞ്ഞ മഹായുദ്ധത്തിനുശേഷം നഷ്ടപ്പെട്ട ഐശ്വര്യം വീണ്ടെടുക്കുവാൻ രാഷ്ട്രങ്ങൾ അത്യദ്ധ്വാനം

ചെയ്തു മുന്നേറുന്നു. മനുഷ്യരുടെ ജീവിതവ്യവസ്ഥിതിയിലും സാമ്പത്തിക നിലപാടിലും കാര്യമായ വ്യത്യാസം നാം ദർശിക്കുന്നു. ഓരോ രാജ്യത്തും അന്യരാജ്യങ്ങളുടെ സംസ്ക്കാരങ്ങൾ സംക്രമിക്കുകയാണ്. നമ്മുടെ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ തന്നെ ഏകദേശം രണ്ടു വ്യാഴവട്ടക്കാലത്തിനുമുമ്പുള്ള നമ്മുടെ രാജ്യത്തെ ആളുകളുടെ ദേശീയ ജീവിതത്തിൽ നിന്നു തുലോം വ്യത്യസ്ഥമായ രീതി നമുക്കു കാണുവാൻ കഴിയുന്നുണ്ട്.

രാഷ്ട്രത്തിനും സമൂഹത്തിനും മാത്രമല്ല സഭയ്ക്കും പുരോഗമനത്തിന്റെ ആവശ്യമുണ്ട്. ഒഴുക്കില്ലാത്ത വെള്ളംപോലെ കെട്ടിക്കിടക്കുവാനുള്ളതല്ല സഭ. ഏതെങ്കിലും ഒരു മൂലയിൽ എന്നാളും കഴിഞ്ഞുകൂട്ടുവാൻ സഭയെക്കുറിച്ചു ദൈവം ഉദ്ദേശിക്കുന്നില്ല. അതിന്റെ നിത്യസത്യങ്ങൾക്കു ഭംഗം വരാതെ തന്നെ അതു വളരേണ്ടതും പുരോഗമിക്കേണ്ടതുമാണ്. ഓർത്തഡോക്സ് സഭകളിൽ പലതിലും നാം കാണുന്ന ഒരു കാര്യം ഉണ്ട്. കുറെ നൂററാണ്ടുകളിലെ വളർച്ചയ്ക്കുശേഷം വേണ്ടത്ര വളരാതെയും പുഷ്ടി പ്രാപിക്കാതെയും ഇരിക്കുന്ന ഒരു സംഗതിയാണ് അവയുടെ ചരിത്രത്തിൽ നാം കാണുന്നതെന്നുള്ളതാണ് അതു്. കാതലായ ചിലസത്യങ്ങൾ കൈവിട്ടുകളയാതിരുന്നുവെന്ന് അവയ്ക്ക് അഭിമാനിക്കാമെങ്കിലും, ലഭിക്കാമായിരുന്ന പല നേട്ടങ്ങളും നഷ്ടപ്പെട്ടുപോയി എന്ന് സമ്മതിക്കുകയേ നിവൃത്തിയുള്ളു. ഉദാഹരണമായി പോർട്ടുഗീസുകാരുടെ വരവിനു മുമ്പുള്ള ദീർഘകാലത്തെ മലങ്കരസഭാ ചരിത്രത്തെക്കുറിച്ച് വിശദമായ വിവരങ്ങൾ കൊടുക്കുവാൻ നമ്മുടെ കൈവശം വേണ്ടത്ര രേഖകൾ ഇപ്പോളില്ല. * സുവിശേഷവേലയ്ക്കായി ഇതര സ്ഥലങ്ങളിലേയ്ക്കു മിഷ്യണറിമാരെ അയച്ചിട്ടുള്ളതായും സുവിശേഷവേല കാര്യമായി നടത്തിയതായും നമുക്ക് അഭിമാനിക്കുവാനില്ല. ഇവ ഏതാനും ഉദാഹരണങ്ങൾ മാത്രമാണ്. കാലത്തിന്റെ വൈകല്യംകൊണ്ടോ, സഭയാകമാനമുള്ള കാഴ്ചപ്പാടിന്റെ വ്യത്യാസംകൊണ്ടോ മററു പ്രതിലോമ ശക്തികളുടെ കയ്യേററംകൊണ്ടോ സംഭവിച്ചിട്ടുള്ള കാര്യങ്ങളായിരിക്കും,

നമ്മുടെ സഭ പുരോഗമിക്കണമെന്നു പരമാർത്ഥമായി ആഗ്രഹിക്കയും അതിൻവേണ്ടി എന്തു ത്യാഗവും ചെയ്‌വാൻ സന്നദ്ധത പ്രദർശിപ്പിക്കയും ചെയ്യുന്ന അനവധിയാളുകളും പ്രത്യേകിച്ചു യുവജനങ്ങളും ഉണ്ട്. അവസരം കിട്ടുകയാണെങ്കിൽ വിവിധ സരണികളിൽ സേവനത്തിനായി സന്മനസ്സുള്ള നിരവധി ചെറുപ്പക്കാർ നമുക്കുണ്ട്. എന്നാൽ ചിലയാളുകൾക്ക് സഭയെക്കുറിച്ച് വെറും ഉപരിപ്ളവങ്ങളായ ആഗ്രഹം മാത്രമേയുള്ളു. വിദ്യാഭ്യാസത്തിലും ബിസ്സിനസ്സിലും, രാഷ്ട്രീയമണ്ഡലങ്ങളിലും ഉയന്ന നിലയിൽ ശോഭിക്കുന്ന നമ്മുടെ സഭാംഗങ്ങൾ ധാരാളമുണ്ട്. ആ ഉയർച്ച സഭയുടെ ഉയർച്ചയും പുരോഗമനവും ആകുന്നുവെന്ന് വിചാരിച്ചുപോയാൽ അതാണ് തെററ്, അതു സമുദായത്തിന്റെ (Communal) ഉയർച്ചയാണ്. അതുതന്നെയും സാന്മാർഗ്ഗിക ഉയർച്ച കൂടാതെ അപൂർണ്ണവുമാണ്. എന്നാൽ സമുദായവും സഭയും രണ്ടും രണ്ടാശയങ്ങളെ ധ്വനിപ്പിക്കുന്നതാകയാൽ സഭയുടെ ഉയർച്ചയെന്നു പറയുന്നതു് വേറെ ചിലകാര്യങ്ങളെക്കൂടി ഉൾക്കൊള്ളുന്നുണ്ട്. പുരോഗമിക്കുന്ന ഒരു സഭയ്ക്കേ ലോകത്തിനു സംഭാവന കൊടുക്കുവാൻ കഴിയു.

### 1. പരിശുദ്ധാത്മചൈതന്യം

സഭയിൽ സ്ഥിതിചെയ്യുന്ന പരിശുദ്ധാത്മാവ് അതിന്റെ ചൈതന്യം സദാ പ്രവർത്തനങ്ങളിൽകൂടെ കാണിക്കത്തക്കവണ്ണം ഉള്ള ഒരു രൂപാന്തരം ഉണ്ടാകാതെ ഗത്യന്തരമില്ല. നവീകരണമല്ല, ചില പഴഞ്ചൻ വ്യവസ്ഥിതികളുടെ രൂപാന്തരമാണ് സഭയ്ക്കു് എപ്പോഴും ആവശ്യമായിരിക്കുന്നതു്. പല പ്രസ്ഥാനങ്ങളും പദ്ധതികളും മുളയിൽതന്നെ നശിക്കുന്നതു് പരിശുദ്ധാത്മ നടത്തിപ്പോടുകൂടി ആരംഭിക്കാത്തതു കൊണ്ടാണ്. സഭയെ ഇന്നു നയിക്കുന്നതു് ആരാണ് എന്നു ചോദിച്ചാൽ പരിശുദ്ധാത്മാവാണ് എന്നു പറയുവാൻ സാധിക്കയില്ലെങ്കിൽ, സഭ പുരോഗമനപാതയിൽ കാലു കുത്തിയിട്ടില്ലെന്നുള്ളതാണ് പരമാർത്ഥം. നമ്മുടെ ജീവിതത്തെ ഇന്നു ഭരിക്കുന്നതു്, പഴയ കെട്ടിടങ്ങളോടും സ്ഥാപനങ്ങളോടുമുള്ള വെറും Sentimental മമത ആയിരിക്കരുതു്. ഏതു പ്രശ്നങ്ങൾക്കും കോടതിയെ അഭയംതേടേണ്ടിവരുന്ന പരിതസ്ഥിതി നീങ്ങിക്കിട്ടേണ്ടിയിരിക്കുന്നു. പള്ളികളിൽ വഴക്കുണ്ടാക്കുന്നതാണ് പള്ളികളുടെ ചരിത്രമായി എഴുതേണ്ടിവരുന്നതെങ്കിൽ അതു കഷ്ടംതന്നെ. ഇപ്പറഞ്ഞ ദുഷ്പ്രവണതകൾ സഭയുടെ ബന്ധനങ്ങളാണ്. തന്മൂലം ഒരിക്കലും തല പൊക്കാൻ സാധിക്കുന്നില്ല. അങ്ങനെ കിടക്കുമ്പോൾ യഥാർത്ഥമായ പു രോ ഗ മ ന ം സ ാ ദ്ധ്യ മ ല്ല. ഓരോ സമയത്തു തുടങ്ങുന്ന പല നല്ല സംഗതിക

* നമ്മുടെ അനർഘങ്ങളായ ഗ്രന്ഥങ്ങളെല്ലാം റോമൻ ആർച്ചുബിഷപ്പ് മെനേസ്സിസ് അഗ്നിയിൽ ചുട്ടുകളകയാണുണ്ടായതു്. ആ നഷ്ടം നികത്താൻ നിവൃത്തിയില്ലാതെ ശേഷിച്ചിരിക്കയാണ്. (പത്രാധിപർ)

ളും അവയുടെ ജനയിതാക്കളുടെ വ്യക്തിമാഹാത്മ്യം കൊണ്ടും പ്രവർത്തനചാതുര്യം കൊണ്ടും കുറേനാൾ നടന്നെന്നു വരാം. അതു കഴിയുമ്പോൾ പ്രവർത്തനവും തീരും. ഇങ്ങനെ തുടങ്ങുകയും അല്പായുസ്സിനു ശേഷം സ്തംഭിച്ചുപോകുകയും ചെയ്തിട്ടുള്ള അനേകം പ്രവർത്തനങ്ങൾ ഉണ്ടായിട്ടുണ്ട്. സ്ഥിരമായ ശക്തി, അതിന്റെ കേന്ദ്രവും ഉറവിടവുമായ പരിശുദ്ധാത്മാവിൽ നിന്ന് ഒഴുകുവാനും അതിനായി നാം അനുവദിക്കുവാനും തയാറാകണം. സഭ ദൈവത്തിന്റേതാണെന്നു പറയുന്നവർ, സഭയെ ദൈവം ഭരിപ്പാൻ സമ്മതിക്കുകകൂടെ വേണം. സഭയെ നടത്തേണ്ടതു് പ്രധാനമായി intellect അല്ല, മനുഷ്യനിർമ്മിതമായ നിയമങ്ങളുമല്ല. സഭയെ വഴിനടത്തുവാൻ തക്ക ആളിനെ—പരിശുദ്ധാത്മാവിനെ—തന്നിട്ടുള്ളതുകൊണ്ടു് ആ ആളിന്റെ അഭിപ്രായം ലഭിക്കുവാൻ കാത്തിരിക്കുകയും സമ്മതിക്കുകയും ചെയ്യേണ്ടതു നമ്മുടെ ധർമ്മമാണ്. സ്വന്തസ്ഥാനത്തിനും മഹിമയ്ക്കും വേണ്ടി മനുഷ്യർ ചെയ്യുന്ന യാതൊന്നിലും പരിശുദ്ധാത്മാവ് ഒരിക്കലും പ്രവർത്തിക്കുകയില്ല. പ്രവർത്തിക്കുവാൻ സാദ്ധ്യവുമല്ല.

## 2. ലോകത്തോടുള്ള വെല്ലുവിളി

സഭ ദൈവസ്ഥാപിതമാകയാൽ ലോകത്തിന്റെ താല്പര്യങ്ങൾ അതിൽ കടക്കുന്നതു ശരിയല്ല. ലോകത്തോടു പററിപ്പിടിക്കാതെ തന്നെ ലോകത്തിൽ സ്ഥിതിചെയ്തുകൊണ്ടു് ലോകത്തെ ദൈവത്തിങ്കലേക്ക് അടുപ്പിക്കുകയാണ് അതിനേക്കുറിച്ചുള്ള ദൈവോദ്ദേശം. അപ്പോസ്തോലന്മാരെക്കുറിച്ചു നമ്മുടെ കർത്താവു പ്രാർത്ഥിച്ചതു് ഇങ്ങനെയാണ്. "അവരെ ലോകത്തിൽനിന്നു് എടുക്കേണമെന്നല്ല ദുഷ്ടന്റെ കൈയിൽ അകപ്പെടാതവണ്ണം അവരെ കാത്തുകൊള്ളേണം എന്നത്രെ ഞാനപേക്ഷിക്കുന്നതു്. (യോഹ. 17: 15) "ഇവരോ ലോകത്തിൽ ഇരിക്കുന്നു" (യോഹ. 17: 11) അക്രമം, അനീതി, അസത്യം, അശുദ്ധി, സ്വാർത്ഥത, അമിതാദായം മുതലായ ദുർഗ്ഗുണങ്ങൾ ലോകത്തിന്റേതായ വ്യാപാരങ്ങളിൽ കലന്നുകിടക്കുന്നു. അത്രയ്ക്കു ഒരു സഭയുടെ നിലവാരവും ഇരിക്കുന്നുള്ളുവെങ്കിൽ ആ സഭയ്ക്കു് ഒരു വെല്ലുവിളി നടത്താൻ സാദ്ധ്യമല്ല. നമ്മുടെ കർത്താവിന്റെ ജീവിതം ആകമാനം ഒരു Chellenging life ആയിരുന്നു. തന്റെ താഴ്മകൊണ്ടു് അഹങ്കാരികളെയും, ത്യാഗം കൊണ്ടു് സ്വാർത്ഥമതികളെയും, കീഴ്‌വഴക്കം കൊണ്ടു് അധികാരികളെയും ലജ്ജിപ്പിച്ചു. "നിങ്ങളിൽ ആക്കെങ്കിലും എന്നെ ഏതെങ്കിലും പാപത്തെക്കുറിച്ചു കുററപ്പെടുത്തുവാൻ കഴിയുമോ" എന്നു പരസ്യമായിട്ടു പോലും അവരോടു ചോദിക്കുന്നു. സഭ ലോകത്തെ ലജ്ജിപ്പിക്കേണ്ടതിനു പകരം ലോകത്തിനു മുമ്പിൽ സഭ തോൽക്കയും ലജ്ജിക്കയും ചെയ്യേണ്ടതായി വരുന്ന സംഗതികൾ നടക്കരുതു്. അങ്ങനെ മററുള്ളവരുടെ മുമ്പിൽ നാം സഭയുടെ പേരിൽ ലജ്ജിപ്പാൻ ഇടയാകാത്ത ഒരു സ്ഥിതിവിശേഷം ഉണ്ടെങ്കിലേ പുരോഗമനം ഉണ്ടെന്നു പറയാൻ സാധിക്കൂ. ഞാൻ ഓർത്തഡോക്സ് സഭാംഗമാണ് എന്ന് അഭിമാനബോധത്തോടും തല ഉയർത്തിയും നമുക്കോരോരുത്തർക്കും പറയുവാൻ ഇടയാകണം. ഇന്ന് അങ്ങനെ സാധിക്കുന്നുണ്ടോ എന്നു് ആരായുന്നതു കൊള്ളാം.

## 3. ആദ്ധ്യാത്മികജ്ഞാനം

ദൈവത്തെക്കുറിച്ചുള്ള അറിവിലും, ദൈവത്തോടുള്ള സ്നേഹത്തിലും ജീവിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചുവരുന്നതും പുരോഗമനലക്ഷണമാണ്. വേറൊരുവിധത്തിൽ പറഞ്ഞാൽ ദൈവികജ്ഞാനത്തിൽ പാണ്ഡിത്യം സമ്പാദിച്ചവരും, അതേസമയം വിശുദ്ധിയുടെ ഉയർന്ന പദവികളിൽ ചരിക്കുന്നവരും ആയ അംഗങ്ങൾ വർദ്ധിക്കണം. പരുമലെ തിരുമേനിയെപ്പോലുള്ള ഭക്തവീരന്മാർ ആണ് ഇന്ന് ആവശ്യമായിരിക്കുന്നതു്. ഞങ്ങൾ ഇത്രലക്ഷം പേരുണ്ട്—ഇത്ര പള്ളികൾ ഉണ്ടു് എന്നെല്ലാം ജല്പിച്ചതുകൊണ്ടോ അത്രയും ഉണ്ടായതുകൊണ്ടോ വലിയ സാദ്ധ്യതയില്ല—നേരേമറിച്ച് പണ്ഡിതന്മാരും വിശുദ്ധജീവിതനിഷ്ഠയുള്ളവരും ആയവരുടെ നല്ല ഒരു സംഖ്യ ആ കൂട്ടത്തിൽ കാണിച്ചുകൊടുക്കുവാൻ Stock ഉണ്ടായിരിക്കണം. ഗോതമ്പ് വിതച്ച വയലിൽ കളയും ഉണ്ടായിരിക്കുമെന്നുള്ള ന്യായം പറഞ്ഞുകൊണ്ടു് ഭക്തിയിലും പരിശുദ്ധാത്മനിറവിലും ജീവിക്കുവാൻ വ്യക്തികളിൽ പ്രേരണചെലുത്തുവാൻ സഭ മടിക്കുന്നുവെങ്കിൽ അതു് വലിയ തകരാറാണ്. പാപത്തെ വിട്ടകന്നു ജീവിക്കുന്നതിനും, ദൈവത്തിന്റെ കൃപ നുകന്നുകൊണ്ടു വളരുന്നതിനും ഉള്ള പ്രേരണ ലഭിക്കാതെ അനേകർ മൺമറയുന്നതിന്റെ ഉത്തരവാദിത്വം ആരു ചെയ്യും? സഭ ലജ്ജിക്കുകയും കർത്താവിന്റെ നാമം കളങ്കപ്പെടുകയും ചെയ്‌വാൻ ഇടയാകുമാറ് എത്രയോ അപഹാസ്യമായ ജീവിതത്തിൽ അനേകർ കഴിഞ്ഞുകൂടുന്നു! പുറംപൂച്ചു കൊണ്ടു് ദൈവത്തെ പ്രീതിപ്പെടുത്താമെന്നു് ആരും വിചാരിക്കേണ്ട.

പുരോഗമിക്കുന്ന ഒരു സഭയെ വിഭാവനം ചെയ്യുന്നവർ, മുകളിൽ പറഞ്ഞ സംഗതികൾ

സാധിതപ്രായമാകുമാറു് ഉള്ള കാര്യങ്ങൾ ചിന്തിക്കേണ്ടിയിരിക്കുന്നു. മററു കണക്കുക്കൂട്ടലുകൾകൊണ്ടു് ഉണ്ടാകുന്ന പദ്ധതികളെല്ലാം ക്ഷുമ്പടഞ്ഞു പോകും. എല്ലാ കാര്യങ്ങളും മുമ്പു കഴിഞ്ഞതു പോലെ നടന്നുകൊള്ളും എന്നുള്ള സങ്കല്പത്തിൽ നാം പ്രവർത്തനരഹിതരായി ഇരുന്നാൽ ഡിസിപ്ളിൻ, വിശ്വാസം മുതലായ കാര്യങ്ങളിലുള്ള തകർച്ചകൾ വലുതാകയും, ആക്കം ഒന്നും ചെയ്‌വാൻ സാദ്ധ്യമല്ലാത്ത കുഴച്ചിലുകൾ വർദ്ധിക്കയും ചെയ്യും. ഒരു വശത്തു പണിയുമ്പോൾ മറുവശത്തു്ഇടിയും. കല്ലുചോദിക്കുമ്പോൾ കുമ്മായം കൊട്ടത്താൽ പണി നടക്കുകയില്ല. വിപരീതശക്തികൾ പ്രബലപ്പെട്ടപ്പോൾ ഒരു കൈയ്യിൽ ആയുധവും, മററേ കൈയ്യിൽ കുലശേരുംപിടിക്കേണ്ടിവരും. ആ സമയത്തു് സുഖാന്വേഷികളായി ഇരുന്നാൽ ഒന്നും നടക്കുകയില്ല. ഭവനത്തിൻെറ പണിക്കുവേണ്ടി യഹോവായോടു് അപേക്ഷിക്കാം. അല്ലാഞ്ഞാൽ പണിയുന്നവർ വെറുതെ അദ്ധ്വാനിക്കേണ്ടിവരും. പ്രയോജനരഹിതമായ അദ്ധ്വാനങ്ങൾകൊണ്ടും കഷ്ടപ്പാടുകൾകൊണ്ടും ഒന്നും സാധിക്കുകയില്ല. അതുകൊണ്ടു് ശക്തിയേറിയ ഒരു സമൂല പരിവർത്തനം നമ്മുടെ ജീവിതത്തിലും വ്യവസ്ഥിതിയിലും ഉണ്ടായിക്കാണ്മാൻ പ്രാർത്ഥിക്കാം; പ്രവർത്തിക്കാം.

മഹാനായ മാർ അത്താനാസ്യോസ്. 2

# അറിയോസ്യ പാഷണ്ഡതയുടെ തിരത്തള്ളൽ

(ഫാദർ പി. വി. ജോസഫ് ബി. ഏ. മലയാ)

അത്താനാസ്യോസ്, ശെമ്മാശ്ശുപദത്തിലേക്കു് ഉയർത്തപ്പെട്ടു. മുൻപറഞ്ഞ രണ്ടു കൃതികളും എഴുതിക്കഴിഞ്ഞ ഉടനെ, സഭാചരിത്രത്തിൽ ഏററവും കോളിളക്കമുണ്ടാക്കിയ അറിയോസിൻെറ വേദവിപരീതത്തിലേക്കാണു്തൻെറ ശ്രദ്ധ പതിഞ്ഞതു്. പാത്രിയർക്കീസായ മാർ അലക്സന്ത്രയോസ് തൻെറ അധികാരപരിധിയിൽപെട്ട പട്ടക്കാരെയെല്ലാം വിളിച്ചുകൂട്ടി വിശുദ്ധ ത്രിത്വത്തെപ്പററി പഠിപ്പിച്ചു കൊണ്ടിരുന്നു. ഇത്തരുണത്തിൽ അവരിൽ ഒരാളും ലിബിയാ സ്വദേശിയുമായ അറിയൂസ് എന്ന പേരുള്ള ഒരു പട്ടക്കാരൻ, പുത്രനു് പിതാവുമായുള്ള ബന്ധത്തെയും സാരാംശത്തിൽ പിതാവും പുത്രനും ഒന്നായിരിക്കുന്ന അവസ്ഥയെയും ചോദ്യം ചെയ്തു. "The aging Pope (Patriarch) with perhaps too philosophical minuteness began to lecture on the theological mystery of the Holy Trinity. Alexander had been discussing The Father The Son and the Holy Ghost for some time when he was interrupted by one of the presbyters called Arius a native of Lybia.

അറിയോസിൻെറ വാദം ഇപ്രകാരമായിരുന്നു. "പിതാവു് പുത്രനെ ജനിപ്പിച്ചുവെങ്കിൽ അപ്രകാരം ജനിച്ച പുത്രൻെറ നിലനില്പിനു് ആരംഭമുണ്ടു്, മാത്രവുമല്ല പുത്രനില്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. പുത്രൻെറ സാരാംശം ഒന്നുമില്ലായ്മയിൽനിന്നുള്ളതാണു്." ഇതെപ്പററി വേറൊരു ഭാഗത്തു വിശദമായി പ്രതിപാദിക്കുന്നുണ്ടു്. മേല്പറഞ്ഞ വാദത്തിനെതിരായി പാത്രിയർക്കീസും അത്താനാസ്യോസ് ശെമ്മാശനും മറുപടി കൊടുത്തു, "Christ is absolute" ക്രിസ്തു, അതിർത്തിയില്ലാത്തവൻ, പരിപൂർണ്ണൻ, കലർപ്പില്ലാത്തവൻ, പിതാവൊഴികെ മററാരോടും സാദൃശ്യപ്പെടുത്താൻ നിവൃത്തിയില്ലാത്തവൻ, തനിക്കു താൻ മാത്രം മതിയായവൻ, സ്വയസ്ഥിതൻ എന്നും മററുമായിരുന്നു മറുപടി.

A. D. 319 ആയപ്പോഴേക്കും അറിയോസ് കാരുടെ ശബ്ദം ഉഗ്രതരമായിത്തീർന്നു. ചരിത്രകാരനായ ഗിബൺസ് പറയുന്നതിപ്രകാരമാണു്. Historian Gibbons says that he was amused by the thoughts that Christianity almost foundered or the controversy between Homoousios and Homoiousios the fate of mankind hanging on a single 'iota' അറിയോസിൻെറ പഠിപ്പിക്കലിൻെറ വിശദരൂപം താഴെ വരുന്ന പ്രകാരമാണു്. അതു തികച്ചും വി. വേദത്തിനും കർത്താവിൻെറ പഠിപ്പിക്കലിനും വിരുദ്ധവുമായിരുന്നു.

"ദൈവം എപ്പോഴും പിതാവായിരുന്നില്ല. ദൈവം പിതാവല്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. പുത്രൻ (വചനം) എന്നുമുണ്ടായിരുന്നില്ല. പുത്രൻ ഇല്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ പുത്രൻ ഒന്നുമില്ലായ്മയിൽ നിന്നു സൃഷ്ടിക്കപ്പെട്ടു. ഒന്നുമില്ലായ്മയിൽനിന്നു് പണ്ടില്ലാത്ത ഒന്നായിട്ടു് ദൈവം അവനെ സൃ

ഷ്ടിച്ചു. പുത്രൻ ഒരു സൃഷ്ടിയും കൈപ്പണിയുമാണ്. തന്നിമിത്തം സാരാംശത്തിൽ പിതാവിനെപ്പോലെ അല്ല. പുത്രൻ പിതാവിൻെറ യഥാർത്ഥ വചനമല്ല. ജ്ഞാനവുമല്ല. താൻ സൃഷ്ടിച്ചുണ്ടാക്കപ്പെട്ടവയിൽ ഒന്നു മാത്രമാണ്. പുത്രൻ വചനവും ജ്ഞാനവും എന്നു വിളിക്കപ്പെടുന്നതു് തെററായ സമ്ജ്ഞകളാണ്. എന്തെന്നാൽ പുത്രൻ, തന്നെയും മററു വസ്തുക്കളെയും സൃഷ്ടിച്ച ദൈവത്തിൻെറ യഥാർത്ഥവചനത്താലും ദൈവത്തിലുള്ള യഥാർത്ഥജ്ഞാനത്താലും ഉണ്ടാക്കപ്പെട്ടിട്ടുള്ളവനാണ്. തന്മൂലം പുത്രൻ പ്രകൃത്യാ വ്യതിയാനത്തിനും മാററത്തിനും വിധേയനാണ്. അതും മററുള്ള ബുദ്ധിജീവികളെപ്പോലെ തന്നെ. പുത്രൻ പിതാവിൻെറ യഥാർത്ഥസാരാംശത്തിൽ നിന്ന് അന്യനും വേർതിരിക്കപ്പെട്ടവനുമാണ്. പിതാവു് പുത്രനാൽ വിവരിക്കപ്പെടാവുന്നവനല്ല. എന്തെന്നാൽ പുത്രൻ പിതാവിനെ കൃത്യമായും പൂർണ്ണമായും അറിയുന്നില്ല. മാത്രമല്ല പുത്രന് പിതാവിനെ കാണുവാനും കഴികയില്ല. തന്നെയുമല്ല പുത്രൻ തൻെറ സാരാംശം തന്നെ അതായിരിക്കുന്നതു പോലെ അറിയുന്നില്ല. കാരണം പുത്രൻ നമുക്കു വേണ്ടി സൃഷ്ടിക്കപ്പെട്ടവനാണ്. പുത്രൻ വഴിയായി ദൈവം നമ്മെ സൃഷ്ടിച്ചു. അതും ഒരു ഉപകരണത്താലെന്നപോലെ മാത്രമാണ്. ദൈവം നമ്മെ സൃഷ്ടിക്കാൻ തിരുമനസ്സായില്ലായിരുന്നുവെങ്കിൽ പുത്രനു തന്നെ നിലനില്പുണ്ടാകുമായിരുന്നില്ല. ചോദ്യം:—പിശാചുക്കൾ വ്യത്യാസപ്പെട്ടതുപോലെ ദൈവപുത്രനും വ്യത്യാസത്തിന് വിധേയമാകുമായിരുന്നുവോ? ഉത്തരം:—തീർച്ചയായും പുത്രൻ വ്യതിയാനത്തിന് വിധേയമാകുമായിരുന്നു (എന്നു പറയുവാൻ അവർ ഭയപ്പെട്ടിരുന്നില്ല.) എന്തെന്നാൽ സൃഷ്ടിച്ചുണ്ടാക്കപ്പെട്ടവനായിരുന്നതുകൊണ്ടു് തൻെറ സ്വഭാവം തന്നെ വ്യതിയാനത്തിന് വിധേയമാകുന്നുവെന്നായിരുന്നു മറുപടി. പുത്രൻ പിതാവിലും കുറവുള്ളവനാണ്. എന്നാൽ മററു മനുഷ്യരെക്കാളും വലിയവനാണ് ക്രിസ്തു. ഒരു മദ്ധ്യസ്ഥനെന്നതിൽ കവിഞ്ഞു് യാതൊരു വിശേഷതയുമില്ലാത്തവനാണ്.

ഈദൃശപാഷണ്ഡോപദേശങ്ങളാൽ അന്തരീക്ഷം മുഖരിതമായി. എവിടെയും രണ്ടു കക്ഷികൾ കാണപ്പെട്ടു. പാത്രിയർക്കീസിൻെറയും അത്താനാസ്യോസിൻെറയും മറുപടികൾ അർത്ഥഗർഭവും ശാസ്ത്രീയവുമായിരുന്നതിനാൽ കാര്യഗ്രഹണത്തിന് അല്പംവൈഷമ്യം നേരിട്ടു. ബഹുജനം ലാളിത്യത്തിൽഇഷ്ടപ്പെട്ടിരുന്നതുകൊണ്ടു് അറിയോസ്തൻെറഉപദേശങ്ങളെയും തത്വസംഹിതകളെയും പാട്ടുകളിലും കവിതകളിലും ആക്കി സുഗ്രാഹ്യമായ രീതിയിൽ തന്മയത്വത്തോടെ പ്രസിദ്ധീകരിച്ചു. ഭക്ഷണശാലകളിലും നാവികരുടെ ഇടയിലും യാത്രക്കാരുടെ ഇടയിലും കൊച്ചുകുട്ടികളുടെയും ബാലികാബാലന്മാരുടെയും ഇടയിലും അറിയോസ് വിശ്വാസങ്ങളടങ്ങിയ പാട്ടുകളേ കേൾക്കാനുണ്ടായിരുന്നുള്ളു. അനേകരും അറിയോസ്പക്ഷത്തു ചേർന്നു. ഈ സമയത്തു് അറിയോസ് പലസ്തീനിലേക്കും പിന്നീട് നിക്കോമിഡിയായിലേക്കും പോയി അവിടത്തെ മെത്രാപ്പോലീത്ത യൂസേബിയോസി (Eusebius) ൻെറ സംരക്ഷണയിൽ കഴിച്ചുകൂട്ടി.

മേൽ പറയപ്പെട്ട നിക്കോമീഡിയൻ മെത്രാപ്പോലീത്താശ്ശു് കുസ്തന്തിനോസ് ചക്രവർത്തിയുടെ കൊട്ടാരത്തിലും പ്രത്യേകിച്ചു് ചക്രവർത്തിയുടെ സഹോദരി കോൺസ്റ്റാൻഷ്യാ (Constantia) യുടെ അട്ടത്തും വലിയ സ്വാധീനബലമുണ്ടായിരുന്നു. അങ്ങനെ അലക്സന്ത്ര്യായിൽ ആരംഭിച്ച വേദവിപരീതം ഈജിപ്തു മുഴുവനിലും, ലിബിയ, തീബ്സിൻെറ ഉന്നതപ്രദേശങ്ങളിലും പലസ്തീൻ, ഏഷ്യാമൈനർ എന്നിവിടങ്ങളിലും വ്യാപിച്ചു. ഇത്രയുമായപ്പോഴേക്കും വിവരം ചക്രവർത്തിയുടെ ശ്രവണപുടങ്ങളിൽ എത്തി. അദ്ദേഹം കോർഡോവായിലെ(Cordova) മെത്രാപ്പോലീത്താ ആയ വി. ഹോസിയൂസു (Hosius)മായി കൂടി ആലോചിച്ചു് സഭയിലുള്ള ഭിന്നതകൾ അവസാനിപ്പിക്കുവാൻ ശ്രമം ആരംഭിച്ചു.

# ഓതറ ദയറാ

ഓതറ ദയറായെപ്പററി അറിയാത്തവർ നമ്മുടെ സമുദായത്തിൽ അധികമുണ്ടായിരിക്കയില്ല. സൽസ്വഭാവികളായ യുവാക്കളെ സ്വീകരിച്ചു ഭക്തിപരിശീലനത്തോടെ അഭ്യസ്തവിദ്യരാക്കി പട്ടം കൊടുത്തു സഭയുടെ നാനാഭാഗങ്ങളിലേക്കു് അയയ്ക്കുകയും അവർ മൂലം സഭ അഭിവൃദ്ധിപ്പെടുകയും ചെയ്യണം എന്നുള്ള ഉൽകൃഷ്ടമായ ലക്ഷ്യത്തെ മുൻനിറുത്തി പ്രവർത്തിക്കുന്ന ഒരു സന്യാസമന്ദിരമാണ് ഓതറ ദയറാ. അതോടുകൂടി അനാഥരായ കുഞ്ഞുങ്ങളെ എടുത്തു വളർത്തി വിദ്യാഭ്യാ

സം ചെയ്യിച്ച് സഭയുടെ ഉത്തമസന്താനങ്ങളും ദൈവവേലക്കാരുമാക്കിത്തീർക്കുന്നതിനുള്ള ഒരു അനാഥമന്ദിരവും ഓതറ ദയറായുടെ ഒരു ഭാഗമായിട്ടുണ്ട്. ദയറാ സ്ഥാപകനായ മാർ ക്രുറീലോസ് തിരുമേനിയുടെ സ്തുത്യർഹമായ സേവനത്തിന്റെ ഫലമായി ദയറായിൽ നിന്നും പഠിപ്പിച്ചു പട്ടമേററിട്ടുള്ള പട്ടക്കാർ ഇന്നു നമ്മുടെ പല ഇടവകകളിലും വേല ചെയ്യുന്നുണ്ട് എന്നതു ചാരിതാർത്ഥ്യജനകമത്രേ. വ്യക്തികളിൽ നിന്നുംഇടവകകളിൽ നിന്നും ലഭിക്കുന്ന സംഭാവനകളാണ് ദയറായുടെ ഇപ്പോഴത്തെ പ്രധാനസന്ധാരണമാർഗ്ഗം. ഒരു ക്ലിപ്തകാലത്തിനുള്ളിൽ ദയറാ സ്വയം പര്യാപ്തമായിത്തീരത്തക്കവണ്ണമുള്ള നിലയിൽ സഭാംഗങ്ങൾ സംഭാവനകൾ നൽകി സഹായിക്കുകയും അങ്ങനെ സ്വയം പര്യാപ്തതയ്ക്കുപകരിക്കുന്ന ഒരു പദ്ധതി രൂപീകരിച്ചു ഫലപ്രാപ്തിയിലെത്തിക്കത്തക്കവണ്ണം ദയറാ ഭാരവാഹികൾ ശ്രമിക്കുകയും ചെയ്യേണ്ടതാണ്. 1960–ലെ റിപ്പോർട്ട ദയറായുടെ പുരോഗമനത്തെ കാണിക്കുന്നു എന്നു പ്രസ്താവിക്കുന്നതിൽ ഞങ്ങൾക്കു സന്തോഷമുണ്ട്. വർഷന്തോറും ഇപ്രകാരം റിപ്പോർട്ടും കണക്കും അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതു വളരെ പ്രോൽസാഹജനകമാണെന്നും ഞങ്ങൾ പ്രത്യേകം പ്രസ്താവിച്ചുകൊള്ളട്ടെ.

# പഠനപംക്തി

(ദിദിമോസ്സ് C/o എം. ഡി.സിമ്മനാരി, കോട്ടയം)

**പാഠം 5—ഉത്തരം**

I. 1) കർത്താവിന്റെ അമ്മയായ മറിയ (മത്താ: 1: 18, ലൂക്കാ 1: 26—അപ്പൊ: പ്രവ:1:14)

2) യാക്കോബിന്റെയും യോസെയുടെയും അമ്മയായ മറിയ (മക്കോ: 15: 40, 47; 16: 1; മത്താ: 27: 61; 28: 1; ലൂക്കോ: 24:10);

3) ലാസറിന്റെയും മാർത്തയുടെയും സഹോദരി മറിയ (ലൂക്കോ: 10: 39; യോഹ: 11:25; 12:3.)

4) മഗ്ദലക്കാരത്തി മറിയ (മത്താ: 27: 55; മക്കോ 15: 47; 16:19; ലൂക്കോ: 8: 2 യോഹ; 19:25; 20;1; 11.)

5) മർക്കോസ് എന്ന മറുപേരുള്ള യോഹന്നാന്റെ അമ്മയായ മറിയ (അ: പ്രവ: 12:12)

6) റോമായിലെ സഭയ്ക്കുവേണ്ടി അദ്ധ്വാനിച്ച മറിയ (റോമാ, 16:16) പുതിയ നിയമത്തിൽ കാണുന്ന പ്രധാന "മറിയമാർ" ഇവരാണ്.

II. 1) പത്രോസ് (2) അന്ത്രയോസ് (3) യാക്കോബ് (4) യോഹന്നാൻ (5) ഫിലിപ്പോസ് (6) ബത്തൊലൊമായി (7) മത്തായി (8) തോമാ (9) യാക്കോബ് (10) ശീമോൻ (11) തദ്ദായി (12) ഈസ്കറിയോത്ത് യൂദാ എന്നിവരാണ് കർത്താവിന്റെ ശിഷ്യന്മാർ (മത്താ: 10: 2—4; മക്കോ: 3: 16—19; ലൂക്കോ: 6: 14—17; അപ്പോ: 1: 13.) അപ്പോസ്തോലന്മാരുടെ കാലത്ത് യൂദായ്ക്കു പകരം മത്തിയാസിനെ തിരഞ്ഞെടുത്തു. (അപ്പോ: 1: 26)

III സദൃശ്യവാക്യങ്ങൾ: 31: 10–31 വരെയുള്ള വേദവാക്യങ്ങളിൽ ഉത്തമഭാര്യയുടെ ലക്ഷണങ്ങൾ പ്രതിപാദിച്ചിരിക്കുന്നു.

IV. 6, 32, 38, 51, 102, 129, 142 എന്നീ സങ്കീർത്തനങ്ങൾ അനുതാപത്തിന്റെ മസുമൂറാകൾ എന്ന് അറിയപ്പെടുന്നു.

V. 1 ദിനവൃത്താന്തം 20: 6; 2 ശമുവേൽ 21:20 ഈ വേദഭാഗങ്ങളിൽ 24 വിരൽ ഉള്ള ആളിനെപ്പററി പറഞ്ഞിരിക്കുന്നു.

VI. 1) അഹശ്വരോശ് (എസ്ഥേർ: 6: 1.)

2) നെബുക്കദ്നേസർ (ദാനി: 2:1)

3) ദാര്യാവേശ് (ദാനി: 6: 18)

ഈ മൂന്നു രാജാക്കന്മാരും ഉറക്കംവരാതെ വളരെ കഷ്ടപ്പെട്ടുകയുണ്ടായി.

VII. 1) യൊശീയാവ് (2 രാജാ: 22: 1; 2 ദിന: 34: 1), എട്ടാമത്തെ വയസ്സിൽ രാജാവായി.

2) യെഹോയാഖീൻ (2 ദിന: 36: 9)

യെഹോയാഖീൻ വാഴ്ച തുടങ്ങിയപ്പോൾ 18 വയസ്സായിരുന്നു എന്ന് 2 രാജാ: 24: 8—ൽ പറഞ്ഞിരിക്കുന്നു.

VIII. കർത്താവ് പ്രകാശം നൽകിയതുകൊണ്ട് പ്രഭാതസമയത്തും, ന്യായം വിസ്തരിക്കപ്പെട്ട് വിധിയേററതുകൊണ്ട് ഏഴരയിലും, കുരിശിൽ തൂങ്ങപ്പെട്ടതുകൊണ്ട് ഉച്ചയിലും, ഭൂമി വിറച്ചിളകിയതുകൊണ്ട് ഇരുപത്തിരണ്ടരയിലും, രാത്രിയിലെ ആശ്വാസത്തിനുവേണ്ടി സന്ധ്യാസമയത്തും. പിശാചുക്കളുടെ അശുദ്ധപ്പെട്ട സ്വപ്നങ്ങളിൽനിന്നും, കാഴ്ചകളിൽനിന്നും കാത്തുരക്ഷിക്കപ്പെട്ടവാൻ സൂത്താറായിലും, പകലിന്റെ ആഗമ

നത്തെ പ്രതീക്ഷിക്കുന്ന പാതിരാത്രിയിൽ കോഴി കൂകുമ്പോഴും പ്രാർത്ഥിക്കണം. ഇങ്ങനെ രാവും പകലും കൂടിയ ഒരു ദിവസത്തിന് ഏഴുനേരത്തെ പ്രാർത്ഥനകൾ ഉണ്ട്. എല്ലാവർക്കും ഏഴു പ്രാവശ്യം നമസ്കരിപ്പാൻ കഴിയാതെ വന്നാൽ മൂന്നു നേരമായിട്ടും, പ്രാർത്ഥനകൾ നടത്തേണ്ടതാകുന്നു. ഏഴുനേരവും പ്രത്യേകം പ്രത്യേകമായി പ്രാർത്ഥന നടത്തുമ്പോൾ എല്ലാ നേരത്തെ പ്രാർത്ഥനയ്ക്കും ആരംഭവും, കൗമായും ഒടുവിൽ വിശ്വാസ പ്രമാണവും, അന്ത്യവും ചൊല്ലേണ്ടതാകുന്നു. രണ്ടുനേരമായി നമസ്കരിക്കുമ്പോൾ പാതിരാത്രിയുടെയും പ്രഭാതത്തിന്റെയും, ഏഴരമണിയുടെയും, ഉച്ചയുടെയും പ്രാർത്ഥനകൾ ഒരുമിച്ച് രാവിലെ നടത്തേണ്ടതും, അപ്പോൾ ആരംഭം രാത്രി പ്രാർത്ഥനയുടെ ആദിയിൽമാത്രവും, വിശ്വാസപ്രമാണവും അന്ത്യവും ഉച്ച സമയത്തെ പ്രാർത്ഥനയുടെ ഒടുവിൽ മാത്രവും ചൊല്ലേണ്ടതാകുന്നു. വൈകുന്നേരത്ത് ഇരുപത്തിരണ്ടരയുടെയും, സന്ധ്യയുടെയും, സൂത്താറായുടെയും പ്രാർത്ഥനകൾ ഒരുമിച്ച് നടത്തണം.

"ഞാൻ ദിവസം ഏഴുപ്രാവശ്യം നിന്നെ സ്തുതിക്കുന്നു" (സങ്കീ. 119:164) എന്നാണ് ദാവീദു പാടുന്നത്. എല്ലാവർക്കും ഏഴു പ്രാവശ്യം നമസ്കരിപ്പാൻ കഴിയാതെയിരുന്നാൽ, "വൈകുന്നേരത്തും, കാലത്തും, ഉച്ചയ്ക്കും സങ്കടം ബോധിപ്പിച്ചു കരയും" എന്ന് ദാവീദു പറഞ്ഞിരിക്കുന്നതനുസരിച്ച് (സങ്കീ. 55: 17), മൂന്നുനേരം പ്രാർത്ഥിക്കേണ്ടതാണ്. ദാനിയേൽ തന്റെ മാളികയുടെ ജനല്പകൾ ഊർശ്ലേമിനു നേരെ തുറന്നുവച്ച് ദിവസം മൂന്നു പ്രാവശ്യം മുട്ടുകുത്തി താൻ മുൻപു ചെയ്തുവന്നിരുന്നതനുസരിച്ച് ദൈവത്തെ സ്തുതിച്ചുകൊണ്ടിരുന്നു. (ദാനി. 6:10)

IX. 1) മോശ മരുഭൂമിയിൽ പിച്ചള സർപ്പത്തെ ഉയർത്തുകയും ജനം അതിന്മേൽ നോക്കി രക്ഷപെടുകയുംചെയ്തതു് (സംഖ്യ. 21:8), കർത്താവിനെ കുരിശിൽ തൂക്കിയതിന്റെ മുൻകുറി ആയിരുന്നു. "മോശ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനെയും ഉയർത്തേണ്ടതാകുന്നു" (യോഹ. 3: 14) എന്ന കർത്തൃവചനത്തെ അനുസ്മരിപ്പിക്കുന്നതിനാണ് ഗോഗുൽത്താ നാട്ടി കുരിശു സ്ഥാപിക്കുന്നത്. കാൽവറിമുകളിൽ നാട്ടപ്പെട്ട കുരിശിലെ ക്രിസ്തുവിനെ നോക്കി രക്ഷപെടുന്നതിന്റെ സൂചനയാണിത്. "ഞാനോ ഭൂമിയിൽനിന്ന് ഉയർത്തപ്പെട്ടാൽ എല്ലാവരെയും എങ്കലേക്ക് ആകർഷിക്കും" (യോഹ. 12: 32) എന്ന് തന്റെ മരണവിധം കർത്താവു സൂചിപ്പിച്ചിരുന്നു. അങ്ങനെ തന്റെ കുരിശുമരണത്തെയും അതുമൂലമുള്ള മനുഷ്യജാതിയുടെ രക്ഷയെയും ഇതുമൂലം അനുസ്മരിപ്പിക്കുന്നു.

2) നിറമുള്ള റൂമാൽ കർത്താവിന്റെ വസ്ത്രത്തെ സൂചിപ്പിക്കുന്നു. കർത്താവിനെ ക്രൂശിപ്പാൻ കൊണ്ടുപോയപ്പോൾ നിറമുള്ള ചുവന്ന മേലങ്കിയാണ് (മത്താ: 27: 29) താൻ ധരിച്ചിരുന്നത്. യേശുവിനെ സംസ്കരിച്ചപ്പോൾതലയിൽ റൂമാൽ ചുററിയിരുന്നു. (യോഹ: 20: 17). "ചുവപ്പുവസ്ത്രം ധരിച്ചോനിവനാര്" എന്നു കർത്താവിനെക്കുറിച്ച് പ്രവാചകൻ പറഞ്ഞിരിക്കുന്നു .(യെശ: 63: 1:) ഇവയെ അനുസ്മരിപ്പിക്കുവാൻ നിറമുള്ള റൂമാൽകൊണ്ട് ഗോഗുൽത്താ അലങ്കരിക്കുന്നു. കർത്താവിന്റെ വസ്ത്രത്തിന്റെതൊങ്ങൽതൊട്ട് രക്തസ്രാവക്കാരി സൗഖ്യം പ്രാപിച്ചതുപോലെ (ലൂക്കോ: 8: 43: ) പാപരോഗത്തിൽ നിന്നും വിടുതൽ നേടുവാനായി ദേവാലയത്തിൽ വരുമ്പോഴും തിരിച്ചുപോകുമ്പോഴും ഈ റൂമാൽ ഭയഭക്തിയോടുകൂടെ ചുംബിച്ച് അനുഗ്രഹം പ്രാപിക്കേണ്ടതാണ്.

X. ഏവൻഗേലിയോൻ = സുവിശേഷം
ഉദ്ദസോയൊ = പാപപരിഹാരം.
ലൂത്തിനിയാ = മദ്ധ്യസ്ഥപ്രാർത്ഥന.
അഹറോൻ = പ്രകാശമുള്ളവൻ; പണ്ഡിതൻ; അഭിഷേകം ചെയ്യപ്പെട്ടവൻ.
യഹോവായിരേ = യഹോവാ കാണുന്നു (കുറവിനെ പരിഹരിക്കുന്നു (ഉല്പ: 22:14)

സ്ഥലപരിമിതിയാൽ കഴിഞ്ഞലക്കം മാസികയിൽ 6—ാം പാഠത്തിന്റെ ചോദ്യം ചേർക്കുവാൻ സാധിക്കാതെയാണു വന്നത്. ഈ ലക്കത്തിൽ 6—ാംപാഠത്തിന്റെ ചോദ്യങ്ങൾ ചേർക്കുന്നു. മാസിക കിട്ടിയാൽ ഈ മാസം 20–ാംനു-ക്കുമുമ്പ് ഇവിടെ കിട്ടത്തക്കവണ്ണം പാഠം 6–ന്റെ ഉത്തരങ്ങൾ എത്രയുംവേഗം അയച്ചുതരണം. പാഠം 5–ന്റെ ഏററവും ശരിയായ ഉത്തരം അയച്ചുതന്നത് ശ്രീമതി കെ. സി. അച്ചാമ്മ (Kizhakeattom old Bazaar Kottayam) ആണ്.

## പാഠം 6—ചോദ്യം

1. വി. വേദപുസ്തകത്തിൽ നിന്നു് "നാല്പതു്" എന്ന പദപ്രയോഗത്തിന് 7 ഉദാഹരണങ്ങൾ ചൂണ്ടിക്കാണിക്കുക.

2. നാലു സുവിശേഷങ്ങളിലും പറഞ്ഞിരിക്കുന്ന അതിശയം എന്തു്?, വേദഭാഗം ഏതു്?

3. "ബാബേൽ" എന്ന പേരു് എവിടെ വച്ചുണ്ടായി; സന്ദർഭം ഏതു്.

4. ഒരു കാതോലിക്കായേയും 54 എപ്പിസ്കോപ്പന്മാരെയും വാഴിച്ച മഹാനായ പാത്രിയർക്കീസ് ആരു്? കാലം ഏതു്?

### ദിദിമോസിൻെറ ഉത്തരത്തിനു് ഒരുതിരുത്തു്

കഴിഞ്ഞ ലക്കത്തിലെ പഠനപംക്തിയിൽ മൂന്നുനോമ്പു വീടുന്നതുമുതൽ വലിയനോമ്പിൻെറ ആരംഭം വരെയുള്ള ദിവസങ്ങളിൽ ഉള്ള ബുധനാഴ്ചകളിലും വെള്ളിയാഴ്ചകളിലും ഭക്ഷണകാര്യങ്ങളിലും, മററുമുള്ള നിഷ്ഠകൾ പാലിക്കുവാൻ ആവശ്യമില്ലാത്തതാകുന്നു എന്നു് എഴുതിയിരുന്നുവല്ലോ. ഉയിർപ്പു ഞായറാഴ്ചമുതൽ പെന്തിക്കൊസ്തി ഞായറാഴ്ചവരെമാത്രമല്ലാതെ മൂന്നുനോമ്പുവീടൽ മുതൽ വലിയ നോമ്പിൻെറ ആരംഭം വരെ ഈ സൗജന്യം അനുവദിക്കപ്പെട്ടിട്ടില്ല എന്ന വിവരം കല്പനപ്രകാരം അറിയിച്ചുകൊള്ളുന്നു. പരിശുദ്ധ പരുമല തിരുമേനി മുതലായ പിതാക്കന്മാർ മൂന്നുനോമ്പുവീടൽ മുതൽ വലിയനോമ്പാരംഭംവരെയുള്ള വെള്ളിയാഴ്ച ബുധനാഴ്ചകൾ ആചരിക്കുകയും അങ്ങനെ വേണമെന്നു് പഠിപ്പിക്കുകയുംചെയ്തിട്ടുണ്ട് എന്നുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമത്രേ. തെററായ ഉത്തരം പ്രസിദ്ധീകരിക്കാൻ ഇടയായതിൽ ഖേദിക്കുന്നു. (പത്രാധിപർ)

വനിതാപംക്തി

# സ്ത്രീയും കുടുംബവും

V

(ഗ്രേസിചെറിയാൻ എം. ഏ. ബി. ററി.—കൈപ്പട്ടൂർ)

മാതാപിതാക്കൾ തങ്ങളുടെ മക്കൾ ദൈവ ഇഷ്ടത്തിനനുസരിച്ചു് വളരുന്നതുക്കവെണ്ണം അവരുടെ ജീവിതത്തെ ബാല്യത്തിൽ തന്നെ ക്രമീകരിക്കേണ്ടതാണു്. അവരെ സംബന്ധിച്ചിടത്തോളം ഈ ലോകത്തിലെ ഏററവും വലിയ കർത്തവ്യം അതു തന്നെയാണു്. ഓരോരുത്തരും അതു് യഥായോഗ്യം നിറവേററുന്നില്ല എങ്കിൽ തങ്ങളുടെ സ്വന്ത കുഞ്ഞുങ്ങളോടു ചെയ്യുന്ന ഏററവും വലിയ അപരാധം തന്നെ ആയിരിക്കും. യാതൊരു മാതാവിനും പിതാവിനും തങ്ങളുടെ മക്കൾ ദുർമ്മാർഗ്ഗികളായി വളരുന്നതു് ഇഷ്ടപ്പെട്ടുകയില്ല. എത്ര വലിയ ദോഷിയും ദുഷ്ടനുമായ പിതാവുപോലും തൻെറ മക്കൾ സൽസ്വഭാവികളായി ത്തീരണമെന്നുള്ള ആഗ്രഹമുള്ളവനാണു്. ആഗ്രഹം നല്ലതായിരിക്കാമെങ്കിലും അനേകരും തങ്ങളുടെ ഓമനക്കുഞ്ഞുങ്ങളെപ്പററി യാതൊരു ചുമതലയും ഇല്ലാത്തവരായിട്ടാണു് കണ്ടുവരുന്നതെന്നു് ഹൃദയവേദനയോടു കൂടിയെങ്കിലും പറയാതെ നിവൃത്തിയില്ല. മരണം എല്ലാവർക്കും സുനിശ്ചിതമായ ഒരു സംഭവമാണെങ്കിലും താൻ മരിക്കും എന്നുള്ള ചിന്താഗതിയോടുകൂടി ഒരു നിമിഷമെങ്കിലും ഒരുക്കത്തിൽ കഴിയുന്നവർ ചുരുക്കമായിരിക്കുന്നതുപോലെ തന്നെ.

മാതാപിതാക്കളുടെ ജീവിതവും ആദ്ധ്യാത്മിക ചര്യകളും എപ്പോഴും മാതൃകായോഗ്യമായിരിക്കേണ്ടതാണു്. "വാക്കിലും നടപ്പിലും സ്നേഹത്തിലും വിശ്വാസത്തിലും നിർമ്മലതയിലും വിശ്വാസികൾക്കു് മാതൃകയായിരിക്കുക" എന്നാണല്ലോ വിശുദ്ധ പൗലൂസ് ശ്ലീഹാ തിമൊഥിയോസിനോടു കല്പിച്ചിട്ടുള്ളതു്. (1 തീമോ. 4:12) അപ്രകാരം ഒരു ഉത്തമമായ മാതൃകാജീവിതം മാതാപിതാക്കൾ നയിക്കാത്തിടത്തോളം കാലം ഒരു കുഞ്ഞെങ്കിലും നന്നാകുമെന്നു വിചാരിപ്പാൻ തരമില്ല. വാക്കിലും നടപ്പിലും സ്നേഹത്തിലും വിശ്വാസത്തിലും നിർമ്മലതയിലും ഒരു മാതാവു് അല്ലെങ്കിൽ പിതാവു് തൻെറ കുഞ്ഞുങ്ങൾക്കു് മാതൃകയായിരിക്കണം. "സംസർഗ്ഗജാദോഷഗുണാഭവന്തി:" എന്ന മഹത്‌വാക്യം സംസർഗ്ഗംകൊണ്ടു് ദോഷവും ഗുണവും ഒരുവൻെറ ജീവിതത്തിൽ വന്നുഭവിക്കുന്നു എന്നു് നമ്മെ അനുസ്മരിപ്പിക്കുന്നുണ്ടല്ലോ. കുഞ്ഞുങ്ങൾക്കു് ബാല്യത്തിൽ സംസർഗ്ഗം കിട്ടുന്നതു് മാതാപിതാക്കളോടാണല്ലോ. മാതാപിതാക്കൾ തമ്മിൽ ആത്മാർത്ഥതയില്ലായ്മ, അയല്ക്കാരുമായുള്ള ശണ്ഠകൾ, അയൽക്കാരൻെറ അഭിവൃദ്ധിയിലുള്ള അസൂയ, കോപം, ശാഠ്യം, പിറുപിറുപ്പു് ഇവയെല്ലാം കുഞ്ഞുങ്ങൾക്കു് എത്രമാത്രം ദോഷങ്ങൾ വരുത്തിവയ്ക്കുമെന്നു് പലരും മനസ്സിലാക്കുകയില്ല. നിൻെറ പ്രാർത്ഥനക്കുറവിനാൽ— കോപശീലത്താൽ— വികടസംസാരത്താൽ —അസംതൃപ്തജീവിതത്താൽ —നിൻെറ ഓമനക്കുഞ്ഞുങ്ങളുടെ ഹൃദയങ്ങളിൽ ഗർവ്വവും പരിഹാസവും ലോകേച്ഛയും മാത്സര്യബുദ്ധിയുമാകുന്ന വിഷ

ബീജമല്ലെ നീ കുത്തിവയ്ക്കുന്നതു്.? അവരുടെ ഭാവിയെപ്പററിയുള്ള ചിന്ത നിന്നിൽ ലേശംപോലു മില്ലല്ലോ. നീ ദൈവത്തെ സ്നേഹിക്കുന്നവനാ(ളാ)ണെങ്കിൽ നിൻെറ സംസാരവിഷയം എപ്പോഴും ദൈവഹിതപ്രകാരമുള്ളതായിരിക്കട്ടെ. കാപട്യമില്ലാതെയുംഅകൃത്രിമമായും ഭക്ത്യാദരപുരസ്സരവും നീ ദൈവനാമം ഉച്ചരിക്കുക. ദൈവിക കാര്യങ്ങളിൽ നിൻെറ വാശ്ധാടിയെക്കാളും സംസാരചതുരതയേക്കാളും പ്രയോജനപ്രദമായിരിക്കുന്നതു് നിൻെറ ശാന്തതയും വിനയവും സ്നേഹവുമാണെന്നു് നീ ഓക്കണം. ലോകോല്ലാസങ്ങളിൽ നിൻെറ ഹൃദയം ശക്തിയായി പ്രവഹിച്ചുകൊണ്ടു് സ്വർഗ്ഗീയ സൌഭാഗ്യത്തെ നിശേഷം നീ മറന്നുകളയുവാൻ ഇടയാകരുതു്.

"യാവജ്ജീവേത് സുഖം ജീവേത്
ഋണം കൃത്വാഘൃതംപിബേത്
ഭസ്മീഭൂതസ്യ ദേഹസ്യ:
പുനരാഗമനം കുത:"

ഇൻഡ്യയിലെ പൂവ്വനിവാസികളായ ചാവ്വാകന്മാർക്കു് ഇങ്ങനെ ഒരു വിശ്വാസം ഉണ്ടായിരുന്നു. ഭസ്മമായി പോകുന്ന ഈ ശരീരം ഒരിക്കലും ഉയിർക്കുന്നില്ല എന്നുള്ളതായിരുന്നു അവരുടെ മിത്ഥ്യാബോധം. വി.പൗലൂസ് പറയുന്നതുപോലെ "അവരുടെദൈവം അവരുടെ വയറു" തന്നെ ആയിരുന്നു. "തിന്നുക, കുടിക്കുക, നാളെ നാം ചാകുമല്ലോ" എന്നുള്ളതായിരുന്നു അവരുടെ ജീവിതാദർശം. നീ ഒരിക്കലും അങ്ങനെയുള്ള ഒരു ജീവിതം നിൻെറ കുഞ്ഞുങ്ങൾക്കു കാണിച്ചുകൊടുക്കരുതു്. നീ വിതയ്ക്കുന്ന വിത്തു് നല്ലനിലത്തു വീഴുവാനായി നീ പ്രാത്ഥിക്കണം,

തങ്ങളുടെ കുഞ്ഞുങ്ങളെ ദൈവികമാർഗ്ഗത്തിൽ വളർത്തുന്നതിനു വേണ്ടത്രശ്രദ്ധ ചെലുത്താതെ തന്നത്താൻ എത്ര ദൈവികമായി ജീവിക്കാൻ ശ്രമിച്ചാലും ദൈവതിരുമുമ്പിൽ ഉത്തരം കൊടുക്കേണ്ടിവരും. ഇസ്രായേലിലെ ഒരു പട്ടക്കാരനെപ്പററി നാം ശമുവേലിൻെറ പുസ്തകത്തിൽ വായിക്കുന്നുണ്ടല്ലോ. ഹന്നായുടെ മകനെ ദൈവാശ്രയത്തിൽ വളർത്തുന്നതിനും യഹോവയോടു നിലവിളിപ്പാനും അവൻെറ ശബ്ദം അനുസരിച്ചു നടപ്പാനും ആ നല്ല ന്യായാധിപതി പഠിപ്പിക്കുന്നുണ്ടു്. പക്ഷേ സ്വന്തം കുഞ്ഞുങ്ങളെ ദൈവഭയത്തിലും സന്മാഗ്ഗത്തിലും വളർത്തുന്ന കാര്യത്തിൽ അവൻ വേണ്ടത്ര ശ്രദ്ധ പതിപ്പിച്ചില്ല. ആ വന്ദ്യവയോവൃദ്ധനായ ഏലിയുടെ അവസ്ഥ എത്രയോ ശോചനീയമാണു്.ഹാ! എത്ര കഷ്ടം! ജ്യേഷ്ഠനും അനുജനും ഒരുപോലെ ഒരു ദിവസം നശിച്ചു. ആ വയോവൃദ്ധൻെറ കഥയും അതോടുകൂടി അവസാനിച്ചു. ദുഃഖകരമായ ഈ രീതി ഇന്നും അപൂവ്വമല്ല തങ്ങളുടെ മക്കൾ അസാന്മാഗ്ഗികളായി ലോകത്തിനും പിശാചിനും അടിമകളായി ജീവിക്കുന്നതിനു വിട്ടുകൊടുത്തിട്ടു് അന്യരുടെ മക്കൾ ഉൽകൃഷ്ടരും സദാചാരപരരുമായി ജീവിക്കുവാനും അവരെ ദൈവത്തിങ്കലേക്കു വഴിനടത്തുവാനും കഠിനാദ്ധ്വാനംചെയ്യുന്ന ഒരുതരം ആളുകൾ ഇന്നും നമ്മുടെ ഇടയിലുണ്ടു്. സമുദായത്തിൻേറയും രാഷ്ട്രത്തിൻേറയും ഭവനത്തിൻേറയും നില ഏതാണ്ടു് ഇപ്രകാരമായിത്തീർന്നിരിക്കയാണു്. പ്രിയ സഹോദരി! സ്വന്തം കുഞ്ഞുങ്ങളുടെ കാര്യത്തിൽ നീ ഉദാസീനത വിചാരിക്കുന്നെങ്കിൽ ദൈവത്തിൻെറ ഭയങ്കരമായ ന്യായവിധിയിൽ കൂടി ഏലിയെപ്പോലെ നീയും കടന്നുപോകേണ്ടിവരും.

സ്രഷ്ടാവിൻെറ ഉദ്ദേശം സൃഷ്ടിയെല്ലാം തന്നെപ്പോലെ ആയിത്തീരണമെന്നാണു്. അതിനാൽ മനുഷ്യൻ ദൈവത്തെപ്പോലെ ആയിത്തീരുവാനുള്ള യത്നത്തിൽ മേല്പോട്ടു് ഉയർന്നുകൊണ്ടിരിക്കണം.അല്ലെങ്കിൽ പിശാചായിത്തീരുവാനുള്ള മാഗ്ഗത്തിൽക്കൂടി അവൻ കീഴോട്ടു് വീണുകൊണ്ടിരിക്കും. മുമ്പോട്ടു ഗമിക്കാത്ത ഏതൊന്നിൻെറയും ഗതി പിന്നിലേക്കാണു്. മനുഷ്യൻെറ ഭാഗധേയത്തിൻെറ വിധാതാവു് അവൻ തന്നെയാണു്. ചീത്ത സംഭവങ്ങളുടെ ഉത്ഭവം ചീത്തയായതു തന്നെ ആയിരിക്കും. ലോകത്തിൽ സമാധാനം കൈവരുത്തുവാൻ വലിയ പരിശ്രമങ്ങൾ നടത്തുന്നുണ്ടു്. പക്ഷേ പരിപൂർണ്ണ സമാധാനം സംജാതമാകുന്നില്ല. കാരണം എന്താണു്? കുടുംബം തുടങ്ങി പടിപടിയായി ഓരോ സാമൂഹ്യരംഗങ്ങളിലും സമാധാനം സംജാതമാകുവാൻ സാധിച്ചെങ്കിൽ മാത്രമേ ലോകസമാധാനം അന്വത്ഥമായിത്തീരൂ. കുടുംബത്തിൽ വ്യക്തികൾ തമ്മിൽ ഐക്യവും സ്നേഹവും സദ്ഗുണാചാരങ്ങളും കൈവളർത്തണം. മതാപിതാക്കളും കുഞ്ഞുങ്ങളും ആത്മാത്ഥമായി—നിസ്വാർത്ഥമായി— പരിശ്രമിച്ചെങ്കിലേ ഈ ശ്രമം സഫലമാകയുള്ളു. പ്രതികാരത്തിൽ നിന്നു് പ്രതികാരമേ വീണ്ടും ഉണ്ടാവൂ. അതുപോലെ ക്ഷമയിൽ നിന്നു ക്ഷമയും, സൌഹാർദ്ദത്തിൽ നിന്നു് സൌഹാർദ്ദവും, സഹകരണത്തിൽ നിന്നു് സഹകരണവും സംജാതമാകുന്നു. അതിനാൽ വ്യക്തികൾ നന്നാകുന്നതിനു് ബാല്യത്തിൽ തന്നെ അവരുടെ കുടുംബങ്ങളിൽ വച്ചുതന്നെ വേണ്ട പരിശീലനങ്ങൾ ലഭിക്കേണ്ടിയിരിക്കുന്നു. ലോകം നന്നാകണമെന്നു് ആഗ്രഹിക്കു

ന്നവർ സ്വയമേ നന്നാവുക എന്നതു് പ്രഥമപടിയാണ്. അതിനാൽ ലോകസമാധാനത്തിന് കുടുംബസമാധാനം അത്യന്താപേക്ഷിതമാണ്. ക്രിസ്തുവിൻെറ അനുഗാമികൾ എന്നു അഭിമാനിക്കുന്ന ക്രിസ്ത്യാനികളാണ് ഒന്നാമതു് ക്രിസ്തീയ സ്നേഹം ലോകത്തിനു വെളിപ്പെടുത്തിക്കൊടുക്കേണ്ടതു്. ജീവിതത്തിനു സംഭാവനകൾ ഒന്നും നൽകാതെ ജീവിതത്തിൽ നിന്നും അധികം പ്രതിഫലങ്ങൾ പ്രതീക്ഷിക്കുന്നവരാണ് ഇന്നത്തെ ക്രിസ്ത്യാനികളിൽ പലരും. അതു് നമ്മുടെ ഭവനങ്ങളിൽ [illegible] വളരെ ശ്രദ്ധിക്കേണ്ടതുണ്ട്. എവിടെ നിന്നായാലും എങ്ങനെയായാലും തനിക്ക് ആദായം ഉണ്ടാകണം എന്നുള്ളതു് ദുഷിച്ച സ്വഭാവമാണ്. അതു സാമാന്യ നീതിക്കു പോലും നിരക്കുന്നതല്ല. ആ വിഷവൃക്ഷത്തെ വേരോടെ നശിപ്പിച്ചെങ്കിലേ ഉത്തമ ക്രിസ്ത്യാനിയായി വളരുവാൻ സാധിക്കൂ.

നമ്മുടെ നല്ല പ്രവൃത്തികൾ മൂലം ക്രിസ്തുവിനെ മററുള്ളവർക്കു കാണിച്ചുകൊടുക്കുകയും അവൻെറ ഇഷ്ടം പ്രവർത്തിക്കുകയും ചെയ്യേണ്ടതാണ്. ദാഹിച്ചിരിക്കുന്നവർക്കു കുടിപ്പാൻ കൊടുക്കുക, വിശന്നിരിക്കുന്നവർക്ക് ആഹാരം കൊടുക്കുക, രോഗികളെ സന്ദർശിക്കുക, നഗ്നരെ ഉടുപ്പിക്കുക, മുതലായ [illegible] പ്രവർത്തികൾ നാം ചെയ്തു നമുക്കുവേണ്ടി കാൽവറിയിൽ യാഗമർപ്പിച്ച ആ പരമോന്നതൻെറ ദിവ്യ സ്നേഹത്തെ മററുള്ളവർക്ക് കാണിച്ചുകൊടുക്കുക.

മററുള്ളവരോടുള്ള സംസാരത്തിലും പെരുമാററത്തിലും ചില പ്രത്യേക സംഗതികൾ നാം അറിഞ്ഞിരിക്കേണ്ടതുണ്ട്. ഒരുവൻെറ സംസാരം വേറൊരുത്തനെ സങ്കടപ്പെടുത്താനിടവരരുത്. സഭ്യമോ ഉചിതമോ അല്ലാത്ത സംസാരങ്ങളിൽ നിന്നും നാം ഒഴിഞ്ഞിരിക്കണം. "ഞാൻ കേട്ട പ്രസംഗങ്ങളോ ഉപദേശങ്ങളോ അല്ല എന്നെ സന്മാർഗ്ഗ നടപടികളിലേക്കു തിരിച്ചതു്. എന്നാൽ എൻെറ അമ്മയുടെ പ്രവൃത്തി വിശേഷം ഒന്നു മാത്രമാണ്." എന്നു് ഒരു മഹാൻ ഒരിക്കൽ പറയുകയുണ്ടായി. മനുഷ്യൻ തെററു ചെയ്യുന്നതിനേയും ദൈവത്തിൻെറ പൂർണ്ണാവസ്ഥയേയും പററി ഒരു അദ്ധ്യാപിക ഒരിക്കൽ പഠിപ്പിച്ചു കൊണ്ടിരിക്കുമ്പോൾ ഇങ്ങനെ ഒരു ചോദ്യം ചോദിച്ചു. എപ്പോഴും നന്മ ചെയ്യുന്ന ഒരാളിൻെറ പേരു പറയാമോ?. "എൻെറ അമ്മ" പെട്ടെന്നു് ഒരു കുട്ടി മറുപടി പറഞ്ഞു. നോക്കുക! ആ ബാലികയുടെ ആരാധനാപാത്രം ആരാണെന്നു്. വീട്ടു വീടാക്കിത്തീർക്കുന്നതു് അമ്മതന്നെ. സംശയമില്ല. "ബാലൻ തൻെറ നടപ്പിനെ നിർമ്മലമാക്കുന്നതെങ്ങനെ. നിൻെറ വചനപ്രകാരം അതിനെ സൂക്ഷിക്കുന്നതിനാൽ തന്നെ." (സങ്കീ 119:9) ചാർലി എന്ന ഒരു യുവാവു് രണ്ടാം ലോക മഹായുദ്ധത്തിൽ മുറിവേററു് മരിക്കാറായി കിടന്നു. തൻെറ ഒരു സ്നേഹിതനും അയൽക്കാരനുമായ ഒരുവൻ കാണാൻ ചെന്നപ്പോൾ അവസാനമായി പറഞ്ഞതിപ്രകാരമാണ്. "ഞാൻ കട്ടപിടിച്ച രക്തത്തിൽ കിടന്നു മരിക്കുന്നു. എൻെറ മാതാവിനെ മരിക്കുന്നതിനു് മുമ്പു് കാണുക സാദ്ധ്യമല്ല. നീ പോയി എൻെറ കിടക്കയിൽ തലയണയ്ക്കു കീഴെ ഞാൻ സൂക്ഷിച്ചിട്ടുള്ള വേദപുസ്തകം എടുത്തു് എൻെറ മാതാവിൻെറ കൈയിൽ കൊണ്ടുപോയി കൊടുത്തിട്ടു് ഇപ്രകാരം പറയണം. "എൻെറ മാതാവിൻെറ ആജ്ഞയെ ഞാൻ ഒരിക്കലും നിഷേധിച്ചിട്ടില്ല. ഞാൻ വീട്ടു് വിട്ടു് ഇറങ്ങിപ്പോന്നപ്പോൾ എൻെറ അമ്മ എന്നോടു പറഞ്ഞയച്ചതുപോലെ വി: വേദപുസ്തകത്തിൽനിന്നും ഒരു ഭാഗം വായിച്ചു ധ്യാനിക്കാതെയോ പ്രാർത്ഥിക്കാതെയോ ഒരു ദിവസം പോലും ഉറങ്ങാൻ പോയിട്ടില്ല. ഇനി അമ്മച്ചി ഈ പുസ്തകം എനിക്കുവേണ്ടി വായിച്ചുകൊള്ളാൻ പറയണം ഞാൻ ഉറങ്ങട്ടെ." പ്രിയമാതാപിതാക്കളെ! നിങ്ങൾ ഇതു മറക്കരുതു്. ദൈവതിരുവചനം വിലയുള്ളതെങ്കിൽ നമ്മുടെ കുഞ്ഞുങ്ങളെ ബാല്യം മുതൽ നാം അതു് അഭ്യസിപ്പിക്കണം. "എല്ലാ തിരുവെഴുത്തും ദൈവശ്വാസീയമാകയാൽ ദൈവത്തിൻെറ മനുഷ്യൻ സകല സൽപ്രവൃത്തിക്കും വക പ്രാപിച്ചു തികഞ്ഞവനായിത്തീരേണ്ടതിനു് ഉപദേശത്തിനും ശാസനത്തിനും ഗുണീകരണത്തിനും നീതിയിലെ അഭ്യാസത്തിനും പ്രയോജനമുള്ളതു് ആകുന്നു." 2 തിമോ. 3: 16.

(തുടരും)

## പത്രാധിപർക്കുള്ള കത്തു്

സർ,

കഴിഞ്ഞ ജൂൺ ലക്കം 'മലങ്കരസഭ'യിൽ മിസ്സ് അന്നമ്മ വറുഗീസ് എഴുതിയ "ഒരുവൾ ക്രിസ്തുവിലായാൽ പുതിയ സൃഷ്ടിയാകുന്നു" എന്ന ലേഖനത്തിൽ മഗ്ദലക്കാരി മറിയയെപ്പററി പറയുന്നതിനെ തുടർന്നു് "നീ പോകുക, പറയുക, എന്താണ് പറയേണ്ടതു്? കർത്താവു മരണത്തെ ജയിച്ചു ഉയിർത്തെഴുന്നേററിരിക്കുന്നു" എന്നു് പ്രസ്താവിച്ചിരിക്കുന്നു. സ്ത്രീകൾക്കും പുരുഷന്മാരെപ്പോലെ സഭയിൽ ഉപദേശിപ്പാനും, പ്രസംഗിപ്പാനും അവകാശമുണ്ടു് എന്നുള്ള ഒരു ആശയമാണിതു് ഉൾക്കൊള്ളുന്നതു് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ "സ്ത്രീ മൗനമായിരിപ്പാൻ അല്ലാതെ സഭയിൽ

ഉപദേശിപ്പാൻ...ഞാൻ സ്ത്രീയെ അനുവദിക്കുന്നില്ല—"എന്നു വി. പൗലൂസ് ശ്ലീഹാ പറയുന്നു. (1തിമ. 2:12) ഈ സ്ഥിതിക്കു പ്രസ്തുതലേഖനത്തിലെ ഈ പ്രസ്താവന വീക്ഷിക്കപ്പെടേണ്ടതു് എങ്ങനെ എന്നു അറിയേണ്ടിയിരിക്കുന്നു.

അയിരൂർ ആനിമാത്യു

22—6—61

### പത്രാധിപരുടെ മറുപടി

മരണകരമായ കനി സ്ത്രീയാണു് ആദാമിനു കൊണ്ടുചെന്നു കൊടുത്തതു്. അങ്ങനെ മരണത്തിന്റെ ആധിപത്യം ഒരു സ്ത്രീമൂലം അറിയിക്കപ്പെട്ടു. ആകയാൽ ഉയിർപ്പിന്റെയും ജീവന്റെയും സന്ദേശവും ഒരു സ്ത്രീമൂലം നൽകപ്പെടുക എന്നുള്ളതു ദൈവത്തിന്റെ നീതിയുടെ നിർവ്വഹണമാണു്. മഗ്ദലക്കാരിമറിയ അപ്പോസ്തോലന്മാരുടെ—സഭാധികാരികളുടെ—അടുക്കൽ അവൾക്കു കർത്താവു നൽകിയ ഉയിർപ്പിന്റെ സന്ദേശം അറിയിച്ചതല്ലാതെ അക്കാലത്തെ യഹൂദന്മാരുടെയോ പുറജാതികളുടെയോ ഇടയിൽ പ്രസംഗം നടത്തിയതായി അറിയപ്പെട്ടിട്ടില്ല. മഗ്ദലക്കാരി എന്നല്ല സകല വംശങ്ങളും ഭാഗ്യവതി എന്നു വാഴ്ത്തുന്ന ദൈവമാതാവുപോലും സഭയിൽ പ്രസംഗിച്ചതായി കാണുന്നില്ല. "നിങ്ങൾ പോയി സകല ജാതികളോടും സുവിശേഷം അറിയിപ്പിൻ" എന്നുള്ള കല്പന അപ്പോസ്തോലന്മാർക്കാണു് കർത്താവു നൽകിയതു്. മഗ്ദലക്കാരിമറിയയോടാകട്ടെ "നീ എന്റെ സഹോദരന്മാരുടെ (അപ്പോസ്തോലന്മാരുടെ) അടുക്കൽ ചെന്നു്...അവരോടു പറക (യോഹ 20:17) എന്നാണു് കല്പിച്ചതു്. ആകയാൽ ഇതു് വി. പൗലൂസ് അപ്പോസ്തോലന്റെ കല്പനയെ ബാധിക്കുന്നില്ല.

സഭ എന്നു പറയുമ്പോൾ അതിൽ വൈദികരും പുരുഷന്മാരും സ്ത്രീകളുമുൾപ്പെടും. അവിടെ പ്രസംഗിക്കുന്നതിനു സ്ത്രീകൾക്കു് അനുവാദമില്ല. എന്നാൽ സ്ത്രീകളുടേതായ സമൂഹങ്ങളിൽ പ്രസംഗിക്കുന്നതിനും അവരെ നയിക്കുന്നതിനും സ്ത്രീകളെ വി. പൗലൂസ്ശ്ലീഹായുടെ കല്പന നിരോധിക്കുന്നില്ല.

ചിത്രീകരണം

# ഒരു നിവേദനം സമർപ്പിക്കുന്നു

(പ്രിസ്കില്ല)

സമുദായാടിസ്ഥാനത്തിൽ നടത്തപ്പെട്ട സൺഡേസ്കൂൾ 9-ാം ക്ലാസ്സ് മത്സരപരീക്ഷയിൽ പാസ്സായി ഒന്നാം സമ്മാനം കരസ്ഥമാക്കിയ വിദ്യാർത്ഥിനിയാണു് ആനി. സ്കൂൾ ഫൈനൽ പരീക്ഷയിൽ ഒന്നാം ക്ളാസ്സുണ്ടു് അവൾക്കു്. കോളജിൽ ചേർന്നു പഠിക്കാനാണു് ആഗ്രഹം. പക്ഷെ വീട്ടിലെ ധനസ്ഥിതി തീരെ അനുകൂലമല്ല.

"കോളേജിൽ പോകണ്ടാ മകളെ" അമ്മ പറഞ്ഞു "വല്ല തയ്യലും പഠിച്ചാൽ മതി"

ആനിക്കു വലിയ സങ്കടമായി. അവൾ വനിതാസമാജ യോഗങ്ങളിൽ ക്രമമായി പങ്കെടുക്കുന്നകൂട്ടത്തിലാണു്. പള്ളിയിൽ വന്നാൽ ഭക്തിപൂർവ്വം ആരാധനയിൽ സംബന്ധിക്കും പ്രതിവാക്യങ്ങൾഭംഗിയായി ചൊല്ലും. ഗീതങ്ങൾ ശ്രുതിമധുരമായി പാടും. ആത്മിക കാര്യങ്ങളിലുള്ള തീക്ഷ്ണതമൂലം ബ. വികാരി അച്ചനും മർത്തമറിയം സമാജ പ്രവർത്തകർക്കും അവളോടു വലിയ വാത്സല്യമാണു്. കോളേജിൽ പോയാൽ വിദ്യാഭ്യാസത്തിൽ വളരെ ഉന്നതമായ ഒരു നിലയിലെത്താനുള്ള ബുദ്ധിയും സാമർത്ഥ്യവുമുണ്ടു്. എന്നാൽ വളം കിട്ടാത്ത ചെടി വാടുകയല്ലാതെ എന്താണു വഴി?

ആനി അവളുടെ സങ്കടം മർത്തമറിയം സമാജം സെക്രട്ടറി ആലീസിനെ അറിയിച്ചു. ആലീസു് അച്ചനെയും. ആനിയുടെ വലിയ അഭ്യുദയകാംക്ഷിയാണു് ആലീസു്. മർത്തമറിയം സമാജത്തിനു് വല്ലതും പ്രവർത്തിക്കുവാൻ കഴിയുമോ? സമാജ പ്രവർത്തകരുടെ ചിന്തയ്ക്കു വിഷയമായി ഇക്കാര്യം. അവർ കമ്മിററികൂടിയപ്പോൾ അനൗപചാരികമായിട്ടെങ്കിലും ആനിയുടെ വിദ്യാഭ്യാസ സംഗതിയും ചിന്താവിഷയമായി.

"ആനിയെപ്പോലുള്ള കുട്ടികൾ വേറെയും കാണുകയില്ലേ: ആനിക്കു നൽകുന്ന സഹായങ്ങൾ അവർക്കും നൽകാൻ നാം ബാദ്ധ്യസ്ഥരാകുമല്ലോ". ഖജാൻജി ഗ്രേസി ഒരു സാങ്കേതിക തടസ്സം ഉന്നയിച്ചു.

"അനേകം ആനിമാരുണ്ടു് എന്നിരിക്കട്ടെ. അവർക്കെല്ലാം സഹായഹസ്തം നീട്ടിക്കൊടുക്കാൻ ഒരു ആത്മിക സംഘടന എന്ന നിലയിൽ നമുക്കു ചുമതലയുണ്ടു്" അമ്മാമ്മടീച്ചർ പറഞ്ഞു.

"കഴിവിനൊത്തവണ്ണം മതി. ഉള്ള കഴിവുകൾ ഉപയോഗിക്കുക. അത്രമാത്രം."

ഇപ്പോൾ തന്നെ ഇടവകയിലെ പാവപ്പെട്ട സ്ത്രീകൾക്കു പള്ളിയിൽ പോകുന്നതിനു കോടിവസ്ത്രം വാങ്ങിക്കൊടുക്കുന്നതിനും, സാധുക്കളായ രോഗികൾക്കുവൈദ്യസഹായത്തിനും നൽകിയ സംഭാവനകൾകഴിഞ്ഞാൽ സമാജം ഖജാൻജിയുടെ കൈയിൽ കാര്യമായിട്ടൊന്നുമില്ല. ഇതുതന്നെ പ്രതിവാര കാണിക്കയും ചില സഹോദരികളിൽ നിന്നും ഈ ആവശ്യത്തിനു ലഭിച്ച സംഭാവനകളും കൊണ്ടാണ്. ഖജാൻജി ഗ്രേസി സമാജത്തിന്റെ ധനസ്ഥിതി വെളിപ്പെടുത്തി. "കൈവശമുള്ള പണം ചെലവാക്കിയാൽ വാർഷിക യോഗത്തിന്റെ ആവശ്യത്തിനു പിന്നെ ഒന്നും കാണുകയില്ല"

ആനിയുടെ പഠിത്തത്തിനു പള്ളിയിൽ നിന്നു വല്ലതും സഹായം കിട്ടിയിരുന്നെങ്കിൽ! സെക്രട്ടറി ആലീസ് ആഗ്രഹിച്ചു.

പള്ളിക്കാണെങ്കിൽ ഇപ്പോൾ സാമാന്യം നല്ല ഒരു തുക നീക്കിയിരിപ്പുണ്ട്. പള്ളിക്ക് ഒരു പുരയിടം കൂടി വാങ്ങിക്കണമെന്നു ട്രസ്റ്റിയും കമ്മിററിക്കാരും ആലോചിച്ചു കൊണ്ടിരിക്കയാണ്. മുമ്പു വാങ്ങിച്ച പുരയിടങ്ങൾ പലതും ആദായമുള്ളവയാണെങ്കിലും പള്ളി ഇരിക്കുന്ന പുരയിടമൊഴിച്ചു ബാക്കി മുഴുവൻ അന്യ കൈവശത്തിലാണ്. മുമ്പിനാലേ പാട്ടത്തിനേററവരുണ്ട്. അവർ ആരും ഇപ്പോൾ വിട്ടുതരികയില്ല. അവയിൽ അവർ കല്ലുകയ്യാലകൾവച്ചും ദേഹണ്ണങ്ങൾ ചെയ്തും പുരവച്ചു കുടിപാർത്തിരിക്കയാണ്. എന്നിട്ടും ഇനിയും പള്ളിക്കു പുരയിടം വാങ്ങിക്കണമെന്നാണു മോഹം!

പള്ളി നമ്മുടെ ആത്മികദിഷ്ടതികൾക്കായി സ്ഥാപിക്കപ്പെട്ടിട്ടുള്ളതാണ്. പള്ളിവക മുതലുകളും ആത്മികദിഷ്ടതികളുടെ നിർവഹണത്തിനു വേണ്ടിയാണ്. ആതുര സേവനം, ദരിദ്രസംരക്ഷണം, രോഗശുശ്രൂഷ, വിദ്യാഭ്യാസം എന്നീ സൽക്കാര്യങ്ങൾക്കുവേണ്ടിയും ആത്മിക ജീവിതത്തിന്റെ വളർച്ചയ്ക്കുപകരിക്കുന്ന മററു കാര്യങ്ങൾക്കുവേണ്ടിയും വിനിയോഗിക്കാനാണ് പണം. "നിങ്ങൾക്കു ദൈവത്തെയും മാമോനെയും' കൂടി സേവിപ്പാൻ കഴിയുകയില്ല" എന്നു നമ്മുടെ കർത്താവു കല്പിക്കുന്നു. അതിനാൽ പണം സ്വരൂപിച്ചു കൂട്ടിവയ്ക്കാനല്ല, പിന്നെയോ സൽകാര്യങ്ങൾക്കു ചെലവഴിക്കാനാണ്. "അനീതിയുള്ള മാമോനെക്കൊണ്ടു സ്നേഹിതന്മാരെ ഉണ്ടാക്കിക്കൊൾവിൻ" എന്നു കർത്താവു കല്പിക്കുമ്പോൾ ജീവകാരുണ്യ പ്രവർത്തനത്തിനു വേണ്ടി പണം ചെലവഴിപ്പിൻ എന്നുള്ള തിരുഹിതമാണ് അതിൽ ഉൾക്കൊണ്ടിരിക്കുന്നതു്. ആകയാൽ ജീവകാരുണ്യപരങ്ങളും ആദ്ധ്യാത്മികങ്ങളുമായ പ്രവർത്തനങ്ങൾക്ക് പള്ളിയിൽ നിന്നും ഗണ്യമായ തോതിൽ ധനസഹായം നൽകേണ്ടതാണ്. അങ്ങനെ ഒരു കൈത്താങ്ങൽ ക്രമമായി വനിതാ സമാജത്തിനു കിട്ടുവാൻവേണ്ടി ഒരു നിവേദനം പള്ളിക്കമ്മിററി മുമ്പാകെ സമർപ്പിക്കുവാൻ തന്നെ വനിതകൾ നിശ്ചയിച്ചു. അതു് ആനിയെപ്പോലുള്ള പാവപ്പെട്ടവരും സമർത്ഥകളുമായ കുട്ടികളുടെ വിദ്യാഭ്യാസത്തിനുവേണ്ടി വിനിയോഗിക്കേണ്ടതാണെന്നും തീരുമാനിച്ചു. അവർ ഒരു മെമ്മോറാണ്ഡം തയ്യാറാക്കി ബ. വികാരി അച്ചന്റെ പക്കൽ കൊടുത്തു. ഇക്കാര്യംപള്ളിക്കമ്മററിയിലും പൊതുയോഗത്തിലും അനുഭാവപൂർവ്വം പരിഗണിക്കപ്പെടുമെന്ന് അച്ചൻ നൽകിയ ഉറപ്പ് അവരെ ആശാഭരിതരാക്കി.

# മലങ്കര സുറിയാനിക്രിസ്ത്യാനി അസോസ്യേഷൻ

1961 ഏപ്രിൽ 27-ാംനു എം. ഡി. സെമ്മിനാരി അങ്കണത്തിൽവച്ചു നടത്താൻ നിശ്ചയിച്ചിരുന്ന മലങ്കര സുറിയാനിക്രിസ്ത്യാനി അസോസ്യേഷൻ അന്നേദിവസം കൂടുന്നതിനെ നിരോധിച്ചുകൊണ്ട് ബ. ഹൈക്കോടതിയിൽ മി. ജസ്റ്റീസ് രാഘവന്റെ ബഞ്ചിൽ നിന്നും ഉണ്ടായ ഉത്തരവനുസരിച്ച് യോഗം 27-ാംനു കൂടാൻ നിവൃത്തിയില്ലാതെ വരികയും, കോടതി ഉത്തരവിനു വിധേയമായി, അസോസ്യേഷൻ 1961 ജൂൺ 30-ാംനുക്ക് മാററിവയ്ക്കുകയും ചെയ്തിരുന്നുവല്ലോ. മേല്പറഞ്ഞ ഉത്തരവിന്മേൽ കൊടുത്ത അപ്പീൽ ബ. ഹൈക്കോടതിയിൽ മി. ജസ്റ്റീസ് വൈദ്യലിംഗം, മി. ജസ്റ്റീസ് വേലുപ്പിള്ള എന്നിവരുടെ ബഞ്ചിൽ ജൂൺ 13-ാംനു വാദം കേൾക്കുകയും നിരോധനഉത്തരവ് അസ്ഥിരപ്പെടുത്തിക്കൊണ്ട് ഉത്തരവുണ്ടാകയും ചെയ്തു. ആകയാൽ ജൂൺ 30-ാംനു തന്നെ അസോസ്യേഷൻ കൂടുന്നതിന് നിയമപരമായി തടസ്സം ഉണ്ടായിരുന്നില്ലെങ്കിലും ചില അസൗകര്യങ്ങൾ മൂലം അന്നേദിവസം യോഗം കൂടുന്നതിനു സാധിച്ചില്ല. യോഗം കൂടുന്ന തീയതിയും മററും പിന്നാലെ ആലോചിച്ച് അറിയിക്കുന്നതാണെന്ന് പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് കഴിഞ്ഞ ജൂൺ 25-ാംതീയതി 34-ാം നമ്പരായി കല്പന പുറപ്പെടുവിച്ചിട്ടുണ്ട്.

# വാർത്തകളും കുറിപ്പുകളും

## പരിശുദ്ധപിതാവിൻെറ 88–ാം ജന്മദിനം

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ 88–ാംജന്മദിനം സംബന്ധിച്ച് കഴിഞ്ഞ ജൂൺ 16—ാംനു രാവിലെ ദേവലോകം അരമന ചാപ്പലിൽ പ. പിതാവും, മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സീനോസ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരുംചേന്ന് വി. മൂന്നിന്മേൽ കുർബാന അർപ്പിച്ചു. കോട്ടയം ഭദ്രാസന ഇടവകയുടെ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമേനിയും, വൈദികരും അത്മേനികളുമായ ഒരു വലിയ ജനക്കൂട്ടവും വി. കുർബാനയിൽ സംബന്ധിച്ചു. വി. കുർബാനമദ്ധ്യേ ബാവാതിരുമനസ്സുകൊണ്ട് തുമ്പമൺ ചക്കിട്ടടത്തു സി. ഓ. വറുഗീസ് ശെമ്മാശ്ശനു കശ്ശീശാപട്ടം നൽകി. കുർബാനാനന്തരം പ. പിതാവു പള്ളിയിൽ കൂടിയിരുന്നവക്ക് ശ്ലൈഹികാശീർവാദം നൽകിക്കൊണ്ടു ചെയ്ത പ്രസംഗത്തിൽ ഇത്രയും കാലം ജീവിച്ചിരിക്കാൻ കരുണ ചെയ്ത ദൈവത്തെ സ്തോത്രം ചെയ്യുകയും,ഈ ദിവസം തന്നെ പ.അവുതൽ ബാവായുടെ ഓമ്മപ്പെരുനാളും പരുമലകാലം ചെയ്ത പരിശുദ്ധ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ജന്മദിനവുമാണെന്നു പ്രത്യേകം അനുസ്മരിക്കുകയും തിരുമനസ്സിലേക്കുവേണ്ടി പ്രാർത്ഥിക്കുന്ന തൻെറ ആത്മിക മക്കളോടുള്ള വാൽസല്യപൂർവമായ കൃതജ്ഞത അറിയിക്കുന്നു എന്നും അവരുടെ ഭക്തി വിശ്വാസങ്ങളിൽ തിരുമേനി സന്തോഷിക്കുന്നുഎന്നും കല്പിക്കുകയുമുണ്ടായി. എൺപത്തിയെട്ടു വയസ്സായ തനിക്ക് ഇനി ഭരണകാര്യങ്ങൾക്ക് ഒരു സഹായി ആവശ്യമാണെന്നും അതിലേക്ക് ഇനി ഒരു കല്പനയുണ്ടാകുന്നതുവരെ തുമ്പമൺ മെത്രാസന ഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായെ നിയമിച്ചിരിക്കുന്നു എന്നും പ്രഖ്യാപിച്ചു.

ഉച്ചതിരിഞ്ഞു കോട്ടയം മുനിസിപ്പൽ ചെയർമാൻ ശ്രീ ഗോപാലകൃഷ്ണപ്പണിക്കർ, മനോരമ ചീഫ് എഡിററർ ശ്രീ കെ.എം.ചെറിയാൻ, സമുദായ ട്രസ്റ്റികൾ മുതലായി ഒട്ടനേകം പേർ തിരുമേനിയെ സന്ദർശിച്ചു ഭാവുകാശംസകൾ നൽകുകയുണ്ടായി, തിരുമനസ്സിലേക്കു് ആയുരാരോഗ്യമംഗളങ്ങൾ നേർന്നുകൊണ്ടു് ഇൻഡ്യയുടെ വിവിധ ഭാഗങ്ങളിൽ നിന്നും അനേകം കമ്പിസന്ദേശങ്ങളും കത്തുകളും ലഭിക്കയുണ്ടായി.

## പ. കാതോലിക്കാ ബാവാതിരുമനസ്സിലെ പേഴ്സനൽസെക്രട്ടറി അറിയിക്കുന്നതു്.

പരിശുദ്ധ പിതാവിൻെറ 88–ാം ജന്മദിനത്തിൽ തിരുമനസ്സിലേക്കു് ആയുരാരോഗ്യമംഗളങ്ങൾ ആശംസിച്ചുകൊണ്ടും തിരുമനസ്സിലെ നേക്കുള്ള ഭക്തിവിശ്വാസങ്ങൾ രേഖപ്പെടുത്തിക്കൊണ്ടും സഭയുടെ നാനാഭാഗങ്ങളിൽ നിന്നും ഒട്ടനവധി കമ്പിസന്ദേശങ്ങളും കത്തുകളും തിരുമനസ്സിലേക്കു ലഭിച്ചിട്ടുണ്ടു്. തിരുമനസ്സുകൊണ്ടു് അവയെല്ലാം വായിച്ചുകേൾക്കുകയുണ്ടായി. വി. സഭയോടും പ. കാതോലിക്കാ സിംഹാസനത്തോടുമുള്ള ഭക്തിയുടെയും വിശ്വാസത്തിൻെറയും പ്രത്യക്ഷലക്ഷണമായി തിരുമേനി അവയെ പരിഗണിക്കുകയും സഭാംഗങ്ങളുടെ ഭക്തിവിശ്വാസങ്ങളിൽ തിരുമനസ്സുകൊണ്ടു സന്തോഷിക്കുകയും തിരുമനസ്സിലെ അപ്പോസ്തോലിക ആശീർവാദങ്ങൾ നൽകുകയുംചെയ്യുന്നതായി എല്ലാവരെയും അറിയിക്കുവാൻ പ്രത്യേകം കല്പിക്കുകയും ചെയ്തിരിക്കുന്ന വിവരം അറിയിച്ചുകൊള്ളുന്നു.

## ബാഹ്യകേരള ഭദ്രാസന ഇടവകയിലെ വൈദികരുടെ സ്ഥലംമാററം

ബാംഗ്ളൂർ ഓർത്തഡോക്സ് സുറിയാനി പള്ളി വികാരി റവ. ഫാ. ഗീവറുഗീസ് തൈക്കടവിലിനെ കോയമ്പത്തൂർ ഓർത്തഡോക്സ് സുറിയാനിപ്പള്ളിയിലേക്കും, അവിടെ നിന്നും റവ. ഫാ.എം.വി.എബ്രഹാമിനെ സെക്കന്തറാബാദ് പള്ളിയിലേക്കും, അവിടെ നിന്നും റവ.ഫാ.തോമസ് മുത്തേടത്തിനെ ബാംഗ്ളൂർ പള്ളിയിലേക്കും ഇടവക മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്ഥലം മാററിയിരിക്കുന്നു.

തൃശ്ശൂർ ചെറുവത്തൂർ റവ ഫാ.സി.കെ.ജോസഫിനെ ഭിലായി പള്ളി വികാരിയായി നിയമിക്കുകയും അവിടെ നിന്നും റവ. ഫാ. റി. എം ജോർജിനെ പുതുതായി ആരംഭിക്കുന്ന അംബാലാ ഓർത്തഡോക്സ് പള്ളി വികാരിയായി നിയമിച്ചു സ്ഥലം മാററുകയും, മാവേലിക്കര പള്ളിപ്പുറത്തു വീട്ടിൽ കോശി ചാക്കോ കത്തനാരെ പുതുതായി ആരംഭിക്കുന്ന വിശാഖപട്ടണം പള്ളി വികാരിയായി നിയമിക്കുകയും ചെയ്തിരിക്കുന്നു.

## യാത്രയയപ്പ്

ഭിലായ് ഓർത്തഡോക്സ് ഇടവകയിൽ കഴിഞ്ഞ ഒന്നരവർഷം വികാരിയായിരുന്നശേഷം അംബാലാ ഇടവക വികാരിയായി സ്ഥലം മാറി

പ്പോകുന്ന റവ. ഫാ. ററി.എം.ജോർജിനു ഭിലായി 1–ാംനമ്പർ സെക്ടറിലുള്ള ക്ലബ്ബിൽ വച്ചു കഴിഞ്ഞ ജൂൺ 11–ാംനു സമുചിതമായ ഒരു യാത്രയയപ്പു നൽകപ്പെട്ടു. ഇതു സംബന്ധിച്ചു കൂടിയ യോഗത്തിൽ അസി. എൻജിനീയർ ശ്രീ കെ. ജോൺ അയ്പ് ആദ്ധ്യക്ഷ്യം വഹിച്ചു. ഇടവക സെക്രട്ടറി ശ്രീ പി.ജി.ദാനിയേൽ, ശ്രീ പി.കെ. മത്തായി എന്നിവർ ഇടവകയെ പ്രതിനിധീകരിച്ച് അച്ചന് ഭാവുകം ആശംസിച്ചു പ്രസംഗിക്കയും ഇടവകയുടെ വകയായി ഒരു പാരിതോഷികം സെക്രട്ടറി ബ. അച്ചനെ ഏല്പിക്കുകയും ചെയ്തു. അച്ചൻ കൃതജ്ഞത പ്രകാശിപ്പിച്ചുകൊണ്ടു സമുചിതമായ മറുപടി പറഞ്ഞു,

തൃശ്ശൂർ ഓർത്തഡോക്സ് ഇടവകയുടെ സഹായ വികാരി റവ. ഫാ. സി.കെ ജോസഫ് ഭിലായി ഓർത്തഡോക്സ് പള്ളി വികാരിയായി സ്ഥലം മാറിപ്പോകുന്നതു സംബന്ധിച്ചു ബ. അച്ചനു ഒരു യാത്രയയപ്പു കഴിഞ്ഞ ജൂൺ 18–ാംനു തൃശ്ശൂർ പടിഞ്ഞാറെ കോട്ടയിലുള്ള ചാക്കോ മെമ്മോറിയൽ സ്കൂളിൽ വച്ചു നൽകപ്പെട്ടു. തൃശ്ശൂർ ഇടവക വികാരി റവ. ഫാ. കെ.ഐ. മക്കോസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഇടവക സെക്രട്ടറി ഡോ. സി.ജെ.ഡേവിഡ്, ഡോ. ചാക്കോ ജോർജ് എന്നിവർ പ്രസംഗിച്ചു. ഫാ. ജോസഫ് സമുചിതമായ മറുപടി പ്രസംഗം ചെയ്തു. യോഗത്തിൽ സംബന്ധിച്ചവർക്കു വിഭവസമൃദ്ധമായ സൽക്കാരം നൽകപ്പെട്ടു. എല്ലാവരും ചേർന്ന് ഒരു ഗ്രൂപ്പു ഫോട്ടോ എടുക്കുകയുംചെയ്തു.

കൊല്ലം—കൊല്ലത്തു നാലുവർഷം അസി.എൻജിനീയരായി പ്രശസ്തസേവനം അനുഷ്ഠിച്ചശേഷം വൈക്കത്തേക്കു സ്ഥലംമാറിപ്പോകുന്ന ശ്രീ കെ; എബ്രഹാമിനു നി.വ.ദി.ശ്രീ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ഒരു യാത്രയയപ്പു നൽകപ്പെട്ടു. 4 വർഷക്കാലം കൊല്ലം ഓർത്തഡോക്സ് ഇടവകാംഗമായിരുന്നശ്രീ എബ്രഹാമിൽനിന്നു ഇടവകയ്ക്കു ലഭിച്ച മഹത്തായ സേവനങ്ങളെപ്പററി അദ്ധ്യക്ഷപ്രസംഗത്തിൽ തിരുമനസ്സുകൊണ്ടു പ്രത്യേകം കല്പിക്കയുണ്ടായി. അഡ്വൊക്കേററു ശ്രീ ററി. ജി. മാത്യു, മിസ്സസ് സി.പി.മാമ്മൻ എന്നിവർ ശ്രീ എബ്രഹാമിനും കുടുംബത്തിനും ഭാവുകമാശംസിച്ചു പ്രസംഗിച്ചു. ശ്രീ വി.സി.ജോണിൻെറ ഫലിതരസപ്രധാനമായ ഗാനാലാപം, വിഭവസമൃദ്ധമായ ചായസൽക്കാരം എന്നിവയ്ക്കുശേഷം യോഗം സമംഗളം പര്യവസാനിച്ചു.

**യൂത്ത്ലീഗ്**

മാവേലിക്കര പുതിയകാവ് ഓർത്തഡോക്സ് ഇടവകയിലെ യൂത്ത്ലീഗിൻെറ തന്നാണ്ടത്തെ പുതിയ തെരഞ്ഞെടുപ്പ് കഴിഞ്ഞ ജൂൺ 4–ാംനു നടന്നു. അദ്ധ്യക്ഷനായി ദിവ്യശ്രീ വടക്കേത്തലയ്ക്കൽ സ്കറിയാ കത്തനാരെയും ഉപാദ്ധ്യക്ഷനായി ശ്രീ സി. വറുഗീസിനെയും സെക്രട്ടറിമാരായി സ്ളീബാദാസൻ ശ്രീ എം. ജി. ശമുവേലിനെയും, ശ്രീ തോമസ് ജോണിനെയും, ട്രഷറാറായി ശ്രീ ജോർജ്ജ് പണിക്കരെയും തെരഞ്ഞെടുത്തു.

തിരുമൂലപുരം ഓർത്തഡോക്സ് ഇടവകയിൽ വളരെ ഭംഗിയായി നടന്നുവന്നിരുന്ന യൂത്ത് ലീഗ് ഇപ്പോൾ നിന്നുപോയിരിക്കുന്നതായി ഒരു ലേഖകൻ ഇവിടെ അറിയിച്ചിരിക്കുന്നു. യൂത്ത് ലീഗ് ജനറൽസെക്രട്ടറിയുടെ ശ്രദ്ധ ഇക്കാര്യത്തിൽ പ്രത്യേകം പതിയേണ്ടതാണ്.

**"ഓർത്തഡോക്സ് യൂത്ത്"**

പത്രാധിപർ അറിയിക്കുന്നത്:—

ഓർത്തഡോക്സ് യൂത്തിൻെറ പ്രസിദ്ധീകരണച്ചുമതല ഈ മാസം മുതൽ ഞാൻ വീണ്ടും ഏറെറടുത്തിരിക്കയാണ്. ആയതിനാവശ്യമായ ഗവണ്മെൻറനുവാദം ലഭിപ്പാൻ ഏതാനും ആഴ്ചക്കാലത്തെ കാലതാമസമുള്ളതിനാൽ ജൂലൈമാസത്തിൽ ഓർത്തഡോക്സ് യൂത്ത് പുറപ്പെടുന്നതല്ല. പകരം ജൂലൈ ആഗസ്റ്റ് ലക്കങ്ങൾ ഒരുമിച്ച് കൂടുതൽ പേജുകളോടും, വിജ്ഞാനപ്രദങ്ങളായ ലേഖനങ്ങൾ, കവിതകൾ, ചെറുകഥകൾ, വാർത്തകൾ, സന്ദേശങ്ങൾ മുതലായവ ഉൾക്കൊള്ളിച്ചും ഒരു വാർഷിക വിശേഷാൽപതിപ്പായി, മാസിക നാലാം വയസ്സിലേക്കു പ്രവേശിക്കുന്ന ആഗസ്റ്റ് 10–ാംനു പ്രസിദ്ധീകരിക്കുന്നതാണെന്നുള്ള വിവരം എല്ലാ മാസികാബന്ധുക്കളെയും അറിയിച്ചുകൊള്ളുന്നു. വാർഷികപ്പതിപ്പിലേക്കുള്ള ലേഖനങ്ങളും ശാഖാസമാജവാർത്തകളും ജൂലൈ 15–ാം തീയതിക്കു മുമ്പ് കിട്ടിയിരിക്കേണ്ടതാണ്.

മാസിക ഒരു വർഷത്തെ വരിസംഖ്യ 2 രൂ. വാർഷികസ്പെഷ്യൽ ഒററ കോപ്പിക്ക് 0. 50 ന.പ.

ആവശ്യക്കാർ താഴെക്കാണുന്ന വിലാസത്തിൽ ആവശ്യപ്പെടുക:—ഫാദർ ഡാനിയേൽ എൻ. വറുഗീസ്, എഡിററർ, "ഓർത്തഡോക്സ് യൂത്ത്", സിറിയൻ സെമ്മിനാരി, കുണ്ടറ. P. O.

**വാർഷികയോഗങ്ങൾ**

പുതുപ്പള്ളി ഇടവകയിൽ പെട്ട വെള്ളുക്കുട്ട സെൻറ് ജോർജ്ജ് സണ്ടേസ്കൂളിൻെറ വാർഷിക

സമ്മേളനം കഴിഞ്ഞ ജൂൺ 11–ാംനു വെള്ളക്കട്ട സ്കൂളിൽവച്ചു ശ്രീ നെട്ടമാവ് ററി. വി. ജോർജ്ജി ന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. സണ്ടേസ്കൂൾ ഹെഡ്മാസ്റ്ററുടെ റിപ്പോർട്ടിൽ ഈ സണ്ടേസ്കൂൾ നടത്തിപ്പിൽ രക്ഷകർത്താക്കളിൽ നിന്നു് വേണ്ട സഹകരണം ലഭിക്കുന്നില്ല എന്നു പ്രത്യേകം പ്ര സ്താവിച്ചിരുന്നു. ഒരു വനിത മാത്രമാണു് രക്ഷ കർത്താഗണത്തിൽ യോഗത്തിൽ സന്നിഹിതയാ യിരുന്നതു്!

മുണ്ടകുഴി സെൻറു് കുറിയാക്കോസ് ഓർത്ത ഡോക്സു സുറിയാനിപ്പള്ളിയിലെ സണ്ടേസ്കൂൾ, സ്ത്രീസമാജം എന്നിവയുടെ വാർഷികയോഗവും, സമ്മാനദാനവും വിവിധകലാപരിപാടികളോട്ട കൂടി കഴിഞ്ഞ ജൂൺ 18–ാംനു നടത്തിയിരിക്കുന്നു. ബ. മഞ്ഞനാംകുഴിയിൽ അലക്സന്ത്രയോസു കത്ത നാരുടെ അദ്ധ്യക്ഷതയിൽ കൂടിയ വാർഷികയോ ഗത്തിൽ മുണ്ടകുഴിയിൽ തോമ്മസ്സശെമ്മാശ്ശനം, കണ്ണമ്പട്ടിൽ മിസ്സസ് അന്നമ്മ ഈപ്പൻ ബി. എസ് സി. ബി. ററി. യും പ്രസംഗിച്ചു. വി. ജെ. യോഹന്നാൻ, മറിയാമ്മതോമ്മസ് എന്നിവർ റിപ്പോർട്ടു വായിക്കുകയും, വിദ്വാൻ എം. എം. തോമ്മസ് സ്വാഗതം ആശംസിക്കുകയും, കെ. വി. അന്നമ്മ കൃതജ്ഞത പ്രകാശിപ്പിക്കുകയും ചെയ്തു.

## ഓർത്തഡോക്സ് സ്റ്റുഡൻറു് അസോസ്യേഷൻ

കോട്ടയം കോളേജുകളിലെ നമ്മുടെ വിദ്യാർത്ഥികളുടെ ഒരു യോഗം ജൂൺ 27–ാംനു ശ്രീ സി. ജെ. കുര്യന്റെ അദ്ധ്യക്ഷതയിൽ കൂടി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് അസോസ്യേ ഷന്റെ ഈ വർഷത്തേക്കുള്ള ഭാരവാഹികളെ തെരഞ്ഞെടുത്തിരിക്കുന്നു.

## മാർ തേവോദോസ്യോസ് തിരുമേനി

ശരീരസുഖമില്ലാതെ പെരുനാട്ട ബഥനി ആശ്രമത്തിൽ വിശ്രമിച്ചിരുന്ന മാർ തേവോദോ സ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ചികിത്സാർത്ഥം കോട്ടയം ആശുപത്രിയിലെത്തി താമസിച്ചുവരുന്നു.

**യാത്രയയപ്പുയോഗം**—കുണ്ടറ എം. ജി. ഡി. സ്കൂളിൽ നിന്നു് സ്ഥലംമാറിപ്പോകുന്ന പ്രസ്തുത സ്കൂൾ അദ്ധ്യാപകനായിരുന്ന റവ. ഡീക്കൻ കുര്യാക്കോസ് ബി. എ. ബി. ററി. ക്കു് (മാമലശ്ശേരി) കുണ്ടറ വലിയപള്ളി യുവജനസമാജത്തിന്റെ ആഭിമുഖ്യത്തിൽ കഴിഞ്ഞ ജൂൺ 25–ാംനു സമു ചിതമായ ഒരു യാത്രയയപ്പു നൽകപ്പെട്ടു. ഇതു സംബന്ധിച്ചു കൂടിയ യോഗത്തിൽ റവ. ഫാദർ കെ. ററി. തോമസ് പണിക്കർ ആദ്ധ്യക്ഷ്യം വഹിച്ചു. റവ. ഫാദർ ഡാനിയൽ എൻ. വറു ഗീസ്, സർവശ്രീ ഓ. ചാക്കോ, കെ. ജി. ഉമ്മൻ എന്നിവർ പ്രസംഗിച്ചു. ബ. ശെമ്മാശ്ശൻ സമു ചിതമായ മറുപടിപ്രസംഗം ചെയ്തു. കെ. ജി. പാപ്പച്ചൻ പണിക്കർ കൃതജ്ഞതാപ്രകടനം നട ത്തി.

## ഫാദർ എം. വി. ജോർജ്ജ്

നിഖ്യാ വിശ്വാസപ്രമാണത്തെപ്പററി ഒരു പ്രബന്ധം തയ്യാറാക്കുന്നതിനുള്ള പ്രത്യേക വായ നസ്ഥായി കഴിഞ്ഞ ജൂൺ 29–ാംനു റവ. ഫാ.എം. വി. ജോർജ് സെറാമ്പൂർ കോളേജിലേക്കു് പോയിരിക്കുന്നു. അദ്ദേഹം ഒരു വർഷം സെറാമ്പൂരിൽ താമസിക്കുന്നതായിരിക്കും. Serampore College, Serampore West Bengal എന്ന വിലാസത്തിൽ അച്ചന്റെ പേർക്കുള്ള കത്തുകൾ അയയ്ക്കാവുന്നതാണു്.

## ദിവംഗതനായ തേനുങ്കൽ മല്പാനച്ചൻ

മലങ്കരസുറിയാനി സഭാ മാനേജിംഗ് കമ്മററി അം ഗവും കോലഞ്ചേരിപ്പള്ളി വികാരിയുമായിരുന്ന ദി. ശ്രീ.മല്പാൻ തേനുങ്കൽഗീവറുഗീസ് കത്തനാർ കഴിഞ്ഞ ജൂൺ 30–ാംനു കർത്താവിൽ നിദ്രപ്രാ പിച്ചു. അദ്ദേഹത്തിന്റെമൃതശരീരം ജൂലൈ 1–ാം നു കണ്ടനാട്ടു് ഇടവകയുടെ മാർ തീമോത്തിയോ സ്, മലബാർ ഇടവകയുടെ മാർ ഒസ്താത്തിയോ സ് എന്നീ മെത്രാപ്പോലീത്താ തിരുമേനിമാരു ടെയും പ്രധാന കാർമ്മികത്വത്തിലും അനേകം പ ട്ടക്കാരുടെ സഹകരണത്തിലും ഒരു വമ്പിച്ച ജന ക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലും കോലഞ്ചേരിപ്പ ള്ളിസെമിത്തേരിയിൽ പ്രത്യേകം സജ്ജമാക്കിയ ക ല്ലറയിൽ സംസ്കരിക്കപ്പെട്ടു. പ്രശസ്തനായ സുറി യാനിഭാഷാ പണ്ഡിതനും വലിയ സമുദായ സ്നേ ഹിയുമായിരുന്ന ബ.മല്പാനച്ചൻ.അങ്കമാലി കണ്ട നാട്ടു് ഇടവകകളിൽ ഇന്നുള്ള പല വൈദീകരും ബ. തേനുങ്കൽ മല്പാനച്ചന്റെ ശിഷ്യന്മാരാണു്. ബ.മല്പാനച്ചന്റെ നിര്യാണത്തിൽ ഞങ്ങൾ ഹൃദ യപൂർവ്വമായ അനുശോചനംരേഖപ്പെടുത്തുകയും അദ്ദേഹത്തിന്റെ ആത്മാവിനെ സന്തോഷം നിറ ഞ്ഞ പർദൈസായിൽ സത്യആചാര്യന്മാരു ടെ നിരയിൽ ചേർത്തു് ആശ്വസിപ്പിക്കുവാൻ നമ്മുടെ കർത്താവിനോട്ടു് പ്രാർത്ഥിക്കുകയും ചെ യ്യുന്നു.

# പരേതനായ തേനുങ്കൽ ഗീവറുഗീസ് മല്പാൻ

(മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താ)

സുറിയാനി പണ്ഡിതൻ തേനുങ്കൽ ഗീവറുഗീസ് മല്പാൻ 76-ാം വയസ്സിൽ പ്രമേഹം മൂലം 1961 ജൂൺ 30-ാം തീയതി കോലഞ്ചേരിപ്പള്ളിയിൽ വെച്ച് കർത്താവിൽ നിദ്രപ്രാപിച്ചിരിക്കുന്നു. സുറിയാനി പണ്ഡിതനായ മാർ ഔഗേൻ തീമോത്തിയോസ് തിരുമേനിയും ഞാനും അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽ പെട്ട പല പട്ടക്കാരും വലിയ ജനക്കൂട്ടവും കൂടി ആഘോഷപൂർവ്വം ഭംഗിയായി അദ്ദേഹത്തെ അടക്കി. ശവസംസ്കാരത്തിന് അദ്ദേഹം സുറിയാനിയിൽ നിന്നു മലയാളത്തിലേക്കു തർജ്ജിമചെയ്തിട്ടുള്ള കഹനൈത്താക്രമം തന്നെയാണു ഞങ്ങൾ ഉപയോഗിച്ചതു്.

എന്റെ പ്രായമുള്ള മല്പാനെ ഞാൻ നേരത്തെ അറിയും. എന്റെ അപ്പന്റെ ജ്യേഷ്ഠൻ മുക്കഞ്ചേരിൽ ഗീവറുഗീസ് റമ്പാൻ 63 കൊല്ലം മുമ്പു തൃപ്പൂണിത്തുറ നടമേൽ പള്ളിയിൽ വച്ചു മരിച്ച് അടക്കപ്പെട്ട് നാൽപ്പതുദിവസം മുറിമറ്റം ഒന്നാം കാതോലിക്കാ ബാവാ അവിടെ താമസിച്ച് വിശുദ്ധകുർബ്ബാന അർപ്പിച്ചുകൊണ്ടിരുന്നപ്പോൾ അദ്ദേഹത്തിന്റെകൂടെ തേനുങ്കൽ ഗീവറുഗീസ് ശെമ്മാശ്ശനും ഉണ്ടായിരുന്നു. പഴയ സിമ്മനാരിയിൽ അദ്ദേഹം സുറിയാനിപഠിച്ച് സുറിയാനിക്ക് ഒന്നാം സമ്മാനം വാങ്ങി. അർത്ഥം അറിഞ്ഞുവേണം സുറിയാനിക്രമങ്ങൾ പട്ടക്കാർ ഉപയോഗിപ്പാൻ എന്നുള്ള ആദർശം അദ്ദേഹത്തിനുണ്ടായിരുന്നതുകൊണ്ടാണ് കൂദാശക്രമങ്ങൾ മലയാളത്തിലേക്കു മററു ചിലരോടു കൂടി തർജ്ജിമ ചെയ്യുവാൻ ഇയോയിട്ടുള്ളതു്.

ഭക്തിയോടുകൂടി ജീവിച്ച് നാട്ടിനും ജനങ്ങൾക്കും ഉപകാരം ചെയ്യുവാൻ അദ്ദേഹം ഉത്സുകനായിരുന്നു. വളരെ പ്രയാസപ്പെട്ട് നെല്ലും പണവും പിരിച്ച് കോലഞ്ചേരിയിലും ചുററുപാടും ഒമ്പതു സ്കൂളുകൾ സ്ഥാപിച്ചു. കോലഞ്ചേരി സെൻറു പീറേറഴ്സ് ഹൈസ്കൂൾ അദ്ദേഹത്തിന്റെ ശ്രമഫലമാണ്. സ്ളീബാദാസ സമൂഹത്തിന്റെ 13-ാം വാർഷികോത്സവത്തിനു കോലഞ്ചേരിയിൽ ബ്രിട്ടീഷ് റസിഡണ്ടു ബഹുമാനപ്പെട്ട സി. പി. സ്ക്രീനിനെ ഞാൻ വരുത്തിയപ്പോൾ സായിപ്പിനെക്കൊണ്ടു ഹൈസ്കൂളിനു കല്ലിടുവിക്കുവാൻ ഞങ്ങൾ നിശ്ചയിച്ചു. ആ അവസരത്തിൽ പാക്കൻഹാം വാൽഷ്. മല്ലപ്പള്ളി മാർ സേവേറിയോസ്, പുത്തൻകാവു മാർ പീലക്സീനോസ്, ഔഗേൻ മാർ തീമോത്തിയോസ് എന്നീ നാലു മെത്രാന്മാർ സന്നിഹിതരായിരുന്നു. റസിഡണ്ടു കല്ലിട്ടതുകൊണ്ടു ഹൈസ്കൂളിനു ഗവൺമെണ്ടിൽ നിന്നു വേഗം അംഗീകാരം ലഭിച്ചു. കോലഞ്ചേരിയിൽ അഞ്ഞൂററിഎഴുപതു അധഃകൃതർ മാമ്മോദീസാ മുങ്ങീട്ടുള്ളതു മൽപ്പാന്റെ ഉത്സാഹംകൊണ്ടുകൂടിയാണ്. ഇതുപോലെ എല്ലാ നല്ല കാര്യങ്ങളിലും താൽപര്യപ്പെട്ട് ബുദ്ധിമുട്ടുന്ന ഒരു പട്ടക്കാരനെ ഞാൻ എന്റെ ആയുസ്സിൽ വേറെ കണ്ടിട്ടില്ല. ഇതു ഞാൻ എഴുതുന്നതു നമ്മുടെ സഭയിലെ നൂറുകണക്കിനുള്ള യുവാക്കന്മാരായ പട്ടക്കാർ അലസതയും സുഖേച്ഛരയും കളഞ്ഞു് മൽപ്പാനെ അനുകരിപ്പാൻ അവർക്ക് ഉത്തേജനം കിട്ടുന്നതിനാണ്. പുറജാതിക്കാരെ ഗുണദോഷിച്ച് കർത്താവിങ്കലേക്കു് അടുപ്പിക്കുവാനും അവരെ മാമോദീസാ മുക്കുവാനും ഇന്ന് ഏതു സുറിയാനിപ്പട്ടക്കാരൻ ശ്രമിക്കുന്നു?

നമ്മുടെ സഭ കാതോലിക്കാസിംഹാസനത്തിന്റെ കീഴിൽ ഇൻഡ്യയിൽ പുരോഗമിക്കുന്നതിനു മല്പാനു വളരെയധികം ആഗ്രഹം ഉണ്ടായിരുന്നു. കാതോലിക്കാസ്ഥാപനത്തിനുവേണ്ടി അദ്ദേഹം സധൈര്യം നിലകൊണ്ടു. ഒന്നാം കാതോലിക്കാ ബാവാ കോലഞ്ചേരിപ്പള്ളിയിൽ നിന്നു നെഞ്ചത്തടിച്ച് മാർ പത്രോസ് പൗലോസ് ശ്ലീഹന്മാരെ വിളിച്ച് അപേക്ഷിച്ചുകൊണ്ടു മൂവാററുപുഴയ്ക്കും പാമ്പാക്കുടയ്ക്കും കാൽനടയായി ഇറങ്ങിപ്പുറപ്പെടേണ്ടി വന്നപ്പോൾ കഥാപുരുഷൻ തന്റെ ഗുരുവിനെ സങ്കടപൂർവ്വം അനുഗമിച്ചു. മല്ലപ്പള്ളി തിരുമേനിയുടെ മുടക്കു പാത്രിയർക്കീസ് ബാവാ തീർത്ത കൽപന താന്റെ കയ്യിലുണ്ടെന്നു മാർ യൂലിയോസ് മെത്രാപ്പോലീത്താ എറണാകുളത്തു വെച്ചു ജനക്കൂട്ടത്തോടു സംസാരിച്ചതു മലയാളത്തിലേക്കു തർജ്ജിമചെയ്തതു മൽപ്പാനായിരുന്നു. ആ കൽപ്പന എവിടെ പോയി? ചിലരുടെ ചതിവും കളവുമാണു നമ്മുടെ സഭയെ അധഃപതിപ്പിച്ചതും ഇപ്പോഴും അധഃപതിപ്പിച്ചുകൊണ്ടിരിക്കുന്നതും. നമ്മുടെ ജാതിക്കു നല്ല കാര്യങ്ങൾ ചെയ്യുവാൻ സമയമില്ലെന്നും കോടതി കയറുവാനും വഴക്കടിക്കുവാനും മാത്രമേ സമയമുള്ളു എന്നും കല്പിച്ച് ഇപ്പോഴത്തെ കാതോലിക്കാബാവാതിരു

മനസ്സുകൊണ്ടു് നെട്ടുവീർപ്പിട്ടുന്നതു ഞാൻ ഒന്നിലധികം പ്രാവശ്യം കണ്ടിട്ടുണ്ടു്. മാർ ഏലിയാസ് പാത്രിയർക്കീസ് ബാവാ കോലഞ്ചേരിയിൽ താമസിച്ചപ്പോൾ അദ്ദേഹത്തിന്റെ കട്ടിലിനുമീതെ "സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ" എന്നു് മല്പാൻ തന്റെ സ്വന്തം കൈകൊണ്ടു് വലിയ അക്ഷരത്തിൽ സുറിയാനിയിൽ തങ്കമഷിയിൽ എഴുതിവച്ചു. ആ എഴുത്തു് മുറിയുടെ വരാന്തയിൽ ഇപ്പോഴം കാണാം. കാതോലിക്കാസ്ഥാപനം ഇൻഡ്യയിൽ ഉറപ്പിച്ചു് സുപ്രീംകോടതി വിധിയുണ്ടായപ്പോഴം, പാത്രിയർക്കീസ്ബാവായുടെ സമാധാനകല്പന അനുസരിച്ചു് ഇരുഭാഗങ്ങളിലെയും മെത്രാന്മാർ പഴയസിമ്മനാരി മദ്ബഹായിൽ കയറി പ്രാർത്ഥിച്ചു് തമ്മിൽ കൈകൊടുത്തപ്പോഴം മല്പാന്റെ ഹൃദയം തുള്ളിച്ചാടി. ഇതിനുശേഷം ഒരു മെത്രാനും കുറെപ്പേരും വിരുദ്ധമായി നിൽക്കേണ്ടകാര്യം എന്തെന്നു് അനേകരെപ്പോലെ മല്പാനും അത്ഭുതപ്പെട്ടുകൊണ്ടിരുന്നു. കാലക്രമേണ സമാധാനത്തിന്റെ പ്രഭ എല്ലാം ശരിപ്പെടുത്തുമെന്നും, ഇപ്പോഴത്തെ പാത്രിയർക്കീസ്ബാവാകല്പിച്ചതുപോലെ കക്ഷിത്വവുംവഴക്കുകളും അവസാനിച്ചു് കിഴക്കൻ സഭകളിലും സർവ്വക്രിസ്തീയ ലോകത്തിലും നമുക്കു മഹത്തായ ഭാവിയുണ്ടെന്നും ഉള്ള ശരണത്തിലാണു് മല്പാൻ ശവക്കുഴിയിലേക്കു് ഇറങ്ങിയിട്ടുള്ളതും ഉയിർക്കുവാനിരിക്കുന്നതും,

# രൂത്തു്.

## വിശ്വസ്തതയ്ക്കുള്ള പ്രതിഫലം.

(പുന്നൂസ് യു. പാണ്ടൂർ. ബി. എസ്സ് സി.)

വിശുദ്ധ വേദപുസ്തകത്തിലെ മിക്ക പുസ്തകങ്ങൾക്കും അവയുടെ ഗ്രന്ഥകർത്താക്കളുടെയൊ, അവയിലെ നായികാ നായകന്മാരുടെയൊ പേരുകളാണു് നൽകിയിരിക്കുന്നതു്. യോശുവാ, രൂത്തു് ശമുവേൽ, എസ്രാ, നെഹമ്യാവു്, എസ്ഥേർ, ഇയ്യോബു് തുടങ്ങി അനേകം പേരുകൾ പുസ്തകങ്ങളുടെ പേരുകളായി കാണുന്നു. എന്നാൽ ഇവയിൽ രണ്ടു സ്ത്രീകളുടെ പേരുകൾ മാത്രമേ കാണുന്നുള്ളു. രൂത്തും, എസ്ഥേറും: ഒരു മോവാബ്യ സ്ത്രീയും ഒരു എബ്രായക്കാരിയും. രൂത്തിന്റെ പുസ്തകം ആരെഴുതിയെന്നൊ എന്നെഴുതിയെന്നൊ കൃത്യമായി നിർണ്ണയിക്കുക പ്രയാസമാകുന്നു. ന്യായാധിപന്മാർക്കും ശമുവേലിനും ഇടയ്ക്കായിട്ടാണു് "രൂത്തി"ന്റെ സ്ഥാനം. ഇതിൽ വിവരിച്ചിട്ടുള്ള സംഭവങ്ങൾ ബി. സി. 1322-നും, 1312-നും ഇടയ്ക്കു് മോവാബിലും ബേതലഹേമിലും വച്ചു നടന്നതായി കരുതുന്നു. ഈ പുസ്തകത്തേയും പ്രതിപാദ്യസംഭവങ്ങളെയും കുറിച്ചുള്ള പഠനം അത്യന്തം പ്രയോജനപ്രദമാകുന്നു.

'രൂത്തി'ൽ പ്രധാനമായും മൂന്നാളുകളെയാണു നാം കാണുന്നതു്. നവോമി, രൂത്തു്, ബോവാസ്. ഇവരെ ഓരോരുത്തരേയും പ്രത്യേകം പ്രത്യേകം പഠിക്കുമ്പോൾ ദൈവത്തിന്റെ അത്ഭുതകരമായ നടത്തിപ്പു് അപ്രതീക്ഷിത മാർഗ്ഗങ്ങളിൽകൂടി എപ്രകാരം നമുക്കു് ലഭിക്കുന്നുയെന്നു മനസ്സിലാക്കുവാൻ കഴിയും.

**നവോമി:—**

'നവോമി' എന്ന പേരിന്റെ അർത്ഥം സന്തോഷം അഥവാ 'സന്തോഷം അനുഭവിക്കുന്ന ആൾ' എന്നാകുന്നു. ഈ സ്ത്രീയുടെ ജീവിതം എപ്രകാരമായിരിക്കേണ്ടതാണെന്നു് ഈ പേർ വെളിവാക്കുന്നു., എന്നാൽ നവോമിക്കു് യഥാർത്ഥ സന്തോഷം അനുഭവിക്കാൻ കഴിഞ്ഞതു് രൂത്തിന്റെ രണ്ടാം വിവാഹശേഷം മാത്രമാണു്.

നവോമിയെ വിവാഹം കഴിച്ചതു് എലിമേലേക്കു് എന്നൊരാളായിരുന്നു. "എലിമേലേക്കു" എന്നാൽ 'ദൈവം രാജാവാകുന്നു' എന്നർത്ഥം. അവൻ ദൈവത്തിൽ വിശ്വസിക്കുന്നവനായിരുന്നു. എങ്കിലും ന്യായാധിപന്മാരുടെ ഭരണകാലത്തു് ദേശത്തു ക്ഷാമമുണ്ടായപ്പോൾ അതിൽനിന്നു രക്ഷപെടുന്നതിനായി അവൻ തന്റെ കുടുംബത്തോടുകൂടി മോവാബ് ദേശത്തു ചെന്നുപാർത്തു.

നവോമി രണ്ടു പുത്രന്മാരുടെ മാതാവായി തീർന്നു. അതു് അവളെ സന്തോഷംകൊണ്ടു് നിറച്ചിരിക്കണം. എന്തെന്നാൽ ഓരോ യഹൂദസ്ത്രീയുടെയും പ്രധാന ആഗ്രഹം വിവാഹം കഴിക്കപ്പെടുവാനും കുട്ടികളുണ്ടാകുവാനുമാകുന്നു. പക്ഷേ, നവോമിയുടെ കുടുംബത്തിനു സംഭവിപ്പാനിരുന്നതിന്റെ സൂചനയെന്നവണ്ണമത്രെ കുട്ടികൾക്കു പേരിട്ടതു്. ആദ്യപുത്രനു് "ദുർബ്ബലൻ" എന്നു് അർത്ഥമുള്ള മഹ്ലോൻ എന്നും രണ്ടാമനു 'ഉൽക്കണ്ഠ' എന്നർത്ഥം വരുന്ന 'കില്യോൻ' എന്നും പേർ. അവർ അകാല മരണമടഞ്ഞതായി നാം കാണുന്നു.

മോവാബ് ദേശത്തുവച്ചും ആ കുട്ടംബത്തിന്ന വലിയ നഷ്ടം നേരിട്ട നവോമിയുടെ ഭർത്താവ് ആദ്യം മരിച്ചു. പിന്നീട് അവളുടെ പുത്രന്മാർ ഓരോ മോവാബ്യ സ്ത്രീകളെ വിവാഹം കഴിച്ചു. അതിനുശേഷം നവോമിയോടുകൂടി തങ്ങളുടെ ഭാര്യമാരെ വിട്ടിട്ട് അവരും മൃതിയടഞ്ഞു. ദൈവവുമായുള്ള കൂട്ടായ്മയിൽനിന്നും അകന്നുപോകുന്ന ഒരു വിശ്വാസിക്ക് സംഭവിക്കാവുന്നതിന്റെ ഒരു ചിത്രീകരണമത്രെ ഇവിടെ കാണുന്നത്.

ഏകാന്തതയും ഇസ്രായേൽദേശത്തെക്കുറിച്ചുള്ള സൽവാർത്തകളും കാരണം തന്റെ പിതൃദേശത്തേക്കു തിരിച്ചു പോകുവാൻ നവോമി തീരുമാനിച്ചു. ആദ്യം രണ്ടു മരുമക്കളും അവളോടുകൂടി പുറപ്പെടുവാൻ തയ്യാറായി. എങ്കിലും അവസാനത്തിൽ ഓർപ്പാ അവളുടെ വീട്ടിലേക്കു മടങ്ങിപ്പോകുകയും രൂത്ത് തന്റെ അമ്മാവിയമ്മയോടു കൂടി ഇസ്രായേൽ ദേശത്തേക്ക് പോകുവാൻ ദൃഢനിശ്ചയം ചെയ്യുകയും ചെയ്തു.

നവോമി ബേതലഹേമിലേക്കു തിരിച്ചു വന്നപ്പോൾ ആ ദേശവാസികൾ അവളെ തിരിച്ചറിഞ്ഞു. അവൾക്കു വിദേശത്തുവച്ചുണ്ടായ അനുഭവങ്ങൾ എത്രയും കയിപ്പേറിയതായിരുന്നതു മൂലം അവളുടെ യഥാർത്ഥ നാമത്തിനു പകരം 'മാറാ' കയിപ്പ് എന്നു തന്നെ വിളിക്കണമെന്ന് അവരോട് അവൾ ആവശ്യപ്പെട്ടു. ഒരു വിശ്വാസിക്ക് കയിപ്പേറിയ അനുഭവങ്ങൾ ഉണ്ടാകാമെന്നത്രെ ഇതു നമ്മേ പഠിപ്പിക്കുന്നത്.

**രൂത്ത്.** രൂത്ത് ഒരു മോവാബ്യ സ്ത്രീയായിരുന്നു. മോവാബ്യരുടെ ദുഷിച്ചരീതിയിലുള്ള ഉല്പത്തി മൂലം (ഉല്പ. 19: 37) അവരെ ദൈവജനത്തിൽനിന്നും ഒഴിച്ചുനിർത്തിയിരുന്നു. അവൾ വൃത്തിയുള്ളവളും, പ്രായംകൂടിയവരോടു ഭയഭക്തി ബഹുമാനാദരവുകളോടു കൂടി പെരുമാറുന്നവളും ആയിരുന്നു. എങ്കിലും അവൾ ഒരു മോവാബ്യ സ്ത്രീയായിരുന്നതിനാൽ സത്യദൈവത്തെ അറിഞ്ഞിരുന്നില്ല. ലോകദൃഷ്ടിയിൽ ഉത്തമജീവിതം നയിക്കുകയും അതേസമയം രക്ഷിക്കപ്പെടാതിരിക്കുകയും ചെയ്യുന്നതായ ഒരാളുടെ ചിത്രമത്രെ ഇവൾ നൽകുന്നത്. അവളും അവളുടെ ദേശവാസികളും വിഗ്രഹാരാധികളായിരുന്നതിനാൽ അവളുടെ ഭർത്താവിന്റെ വിവാഹകാര്യത്തിൽ അവൾ ഒരു തടസ്സമായിരുന്നു. ഒരു വിശ്വാസിയുടെ ജീവിതത്തിൽ പ്രതിബന്ധങ്ങൾ വരുക എന്നതു വളരെ പ്രധാനപ്പെട്ട സംഗതിയാകുന്നു.

രൂത്തിന്ന് അവളുടെ ഭർത്താവു മരിച്ചതോടുകൂടി വലിയൊരു നഷ്ടമാണു നേരിട്ടത്. ചില അവസരങ്ങളിൽ നമ്മെ നന്മയിലെത്തിക്കേണ്ടതിലേക്കു ദൈവം തമ്പുരാൻ കഠിനതരമായ പ്രയാസങ്ങളിൽകൂടി കടത്തിയെന്നു വരും. കാര്യങ്ങൾ ഭംഗിയായി നടന്നിടത്തോളം കാലം അവൾക്കു മോവാബു വിട്ടുപോകണമെന്ന ചിന്തയേ ഇല്ലായിരുന്നു. അവർക്ക് അങ്ങനെയുള്ള അനുഭവങ്ങൾ ഉണ്ടായില്ലായിരുന്നുവെങ്കിൽ നവോമിയോ രൂത്തോ ഒരിക്കലും കനാനിലേക്കുതിരിച്ചുപോകുന്ന കാര്യത്തെക്കുറിച്ചു ചിന്തിക്കുമായിരുന്നില്ല. ലോകപ്രകാരം സുഖക്ഷേമങ്ങളോടും വിജയകരമായും എക്കാലവും ജീവിതം നയിക്കുവാൻ തന്റെ ജനത്തെ ദൈവം അനുവദിക്കാറില്ല.

രൂത്ത്, കഠിനതരമായ ദുഃഖം നേരിട്ടപ്പോൾ ബുദ്ധിപൂർവ്വം പെരുമാറുകതന്നെ ചെയ്തു. അവൾ നവോമിയുടെ കൂടെ അവളുടെ ദേശത്തേക്കു പോകുവാൻ തയ്യാറായി. ദൈവത്തിങ്കലേക്കു തിരിച്ചുപോകുന്ന ഒരുസ്നേഹിതനെ കാണുകയെന്നതും അവനോടൊത്തു സഞ്ചരിക്കയെന്നതും എത്രയും സന്തോഷകരമാകുന്നു. നവോമിയുടെ ന്യായവാദങ്ങളൊന്നുംതന്നെ രൂത്തിനെ അവളുടെ തീരുമാനത്തിൽ നിന്നും ഇളക്കുവാൻ പര്യാപ്തമായിരുന്നില്ല. ഓർപ്പയെ അവളുടെ മാതൃ ഗൃഹത്തിലേക്ക് അയപ്പാൻ കഴിഞ്ഞെങ്കിലും രൂത്തിന്റെ കാര്യത്തിൽ അതു സാധിച്ചില്ല. അവൾ സ്വമനസ്സാലെ ഒരു തീരുമാനമെടുത്തു തന്റെ നാടിനേയും ജനത്തേയും ദൈവങ്ങളേയുമെല്ലാം ഉപേക്ഷിച്ചിട്ടു, നവോമിയുടെ വീടും ജനവും ദൈവവും അവളുടേതായിട്ടു സ്വീകരിപ്പാൻ അവൾ തീരുമാനിച്ചു.

അവൾ കനാനിൽ വന്നു നവോമിയോടുകൂടി താമസിച്ച് അവളെ ശുശ്രൂഷിച്ചു, അവൾ നിത്യവൃത്തിക്കുവേണ്ടി ബോവസ്സിന്റെ വയലിൽ കാലാപെറുക്കുവാൻപോയി. അപരിചിതയായ രൂത്ത് ബോവസ്സിന്റെ ദൃഷ്ടിയിൽപ്പെട്ടു. അവളെപ്പററി അന്വേഷിച്ചപ്പോളാണ് തന്റെ ഒരു അകന്ന ബന്ധുവായ എലീമേലേക്കിന്റെ പുത്രഭാര്യയാണെന്നു മനസ്സിലായത്. വിധവയും അനാഥയുമായ നവോമിയുടെ പരിചരണത്തിൽ വിധവയായ ഈ യുവതി കാണിക്കുന്ന താല്പര്യവും വിശ്വസ്തതയും ധനവാനായ ബോവസിനെ അനുകമ്പാചിത്തനാക്കി. ബോവസ്സ് തക്കസമയത്ത് സഹായത്തിനെത്തിയില്ലായിരുന്നു എങ്കിൽ സമൃദ്ധിയുള്ള ആ ദേശത്ത് അവൾ പട്ടിണികിടക്കേണ്ടിവരുമായിരുന്നു. രൂത്തിനു വേണമെങ്കിൽ കനാനിൽതന്നെ ധനവാന്മാരും യോഗ്യന്മാരുമാ

യ യുവാക്കന്മാരിൽ ആരെയെങ്കിലും ഭർത്താവായി വരിക്കാമായിരുന്നിട്ടും യഹൂദ ന്യായപ്രമാണം അനുശാസിക്കുന്ന വണ്ണം ബന്ധുവർഗ്ഗത്തിൽപെട്ട പക്വഹൃദയനായ ബോവസിനെത്തന്നെ തന്റെ അമ്മാവിഅമ്മയുടെ നിർദ്ദേശപ്രകാരം ഭർത്താവായി സ്വീകരിച്ചു. അങ്ങനെ ബോവസ് അവൾക്കു വീണ്ടെടുപ്പുകാരനായിത്തീർന്നു. ഒരുവൻ പ്രലോഭനങ്ങൾക്കു വശംവദനാകാതെ കർത്താവിനെ ശരണീകരിച്ചാൽ കർത്താവു നമ്മെ വീണ്ടെടുപ്പാനും തന്റെ രക്ഷയിലേക്കുനയിക്കാനും എപ്പോഴും മനസ്സായിരിക്കുന്നു എന്നു് ഇതിൽ നിന്നു പഠിക്കാം.

**ബോവസ്**

ബോവസിനെപ്പററി പറയാതെ ഈ കഥ പൂർത്തിയാവുകയില്ല.

ബോവസ് വലിയൊരു ധനികനായിരുന്നു. ദേശത്തു ക്ഷാമം വരുകയും പോവുകയും ചെയ്തു. എലിമേലെക്കിനും കുടുംബത്തിനും സകലവും നഷ്ടപ്പെട്ടെങ്കിലും, ബോവസിനെ അതു തെല്ലും ഏശിയില്ല. അവനു ധാരാളം വരുമാനമാർഗ്ഗങ്ങൾ ഉണ്ടായിരുന്നു.

ബോവസ് നീതിമാനായിരുന്നു അവനെ എല്ലാവരും ബഹുമാനിച്ചിരുന്നു. അവന്റെ ഭൃത്യന്മാരുമായുണ്ടായിരുന്ന ബന്ധം തന്നെ അവന്റെ നീതിനിഷ്ഠയെ വെളിവാക്കുന്നു.

ബോവസ് ദയാലുവായിരുന്നു. ആഹാരത്തിനുള്ള വഴി കാണായ്കയാൽ രൂത്തു് ബോവസിന്റെ വയലിൽ യാദൃശ്ചികമായി കതിർ പെറുക്കുവാനായി പോയി. നവോമിയും മരുമകളും ബേതലഹേമിലേക്കു വന്ന സമയം യവക്കൊയ്ത്തിന്റെ കാലമായിരുന്നു അവൾ കതിർ പെറുക്കുവാൻ ചെന്നതു് അവൾ അറിയാതെ തന്നെ നവോമിയുടെ ചാർച്ചയിൽപെട്ട ബോവസിന്റെ വയലിലേക്കായിരുന്നു. ന്യായപ്രമാണത്തിൽ പറഞ്ഞിരിക്കുന്നതെന്തു് എന്നു ശ്രദ്ധിക്കാത്ത അനേകർ അന്നു് യിസ്രായേലിൽ ഉണ്ടായിരുന്നു. ദേശം മുഴുവൻ തന്നെ ദൈവത്തിൽ നിന്നും അകന്നുപോയിരുന്നു. മാത്രമല്ല ദൈവത്തിന്റെ കല്പനകളെക്കുറിച്ചു വലിയ അവജ്ഞയോടെ പെരുമാറിയിരുന്ന സമയവുമായിരുന്നു അതു്. എങ്കിലും വളരെ ദയയോടുകൂടി ബോവസ് ഈ അപരിചിതയോടു പെരുമാറി. ദൈവം മനുഷ്യനോടു യാതൊന്നിലും കടപ്പെട്ടവനല്ല എന്നു നാം ഓർത്തിരിക്കേണ്ടതാണു്. ഓരോ പാപിയേയും ശിക്ഷിക്കണമെന്നു് അവർ നിശ്ചയിക്കുമ്പോഴും അവൻ പൂർണ്ണമായും നീതിമാനാകുന്നു. എന്നാൽ ദൈവം നീതിമാനായിരിക്കുമ്പോൾ തന്നെ കരുണയും ദയയും നിറഞ്ഞവനാകുന്നു. പാപിയുടെ മരണത്തെ അവൻ ആഗ്രഹിക്കുന്നില്ല. ദൈവം തന്റെ നന്മ വഴിയായി മനുഷ്യരെ തന്നിലേക്കു നയിക്കുവാനാണു് ആഗ്രഹിക്കുന്നതു്.

ബോവസ് ദയ മാത്രമല്ല സ്നേഹം നിറഞ്ഞവനുമായിരുന്നു. മറെറാരു വയലിലേക്കു മേലാൽ കതിർ പെറുക്കുവാൻ പോകേണ്ടെന്നു അവൻ രൂത്തിനോടു ആവശ്യപ്പെട്ടു. എന്നുതന്നെയല്ല, തന്റെ വാല്യക്കാർ കോരിവച്ച വെള്ളത്തിൽ നിന്നും കുടിച്ചുകൊള്ളുവാനും അവളെ അവൻ അനുവദിച്ചു. അവനോടൊത്തു ഭക്ഷണംകഴിക്കുവാൻ രൂത്തിനെ അവൻ ക്ഷണിച്ചു. അവൾക്കായി കതിർ വയലിൽ ഇട്ടേക്കുവാൻ തന്റെ വേലക്കാരെ അവൻ ചട്ടംകെട്ടി. ഇതെല്ലാം ചെയ്തതു് അവനു അവളോടു തോന്നിയ ദയകൊണ്ടു മാത്രമായിരുന്നില്ല. എലിമേലെക്കിന്റെ അവകാശം അടുത്ത ചാർച്ചക്കാരനെന്ന നിലയിൽ ബോവസ് വാങ്ങുകയും രൂത്തിനെ തന്റെ മണവാട്ടിയായി സ്വീകരിക്കയും ചെയ്തു. അങ്ങനെ അവൻ അവളുടെ രക്ഷകനും വീണ്ടെടുപ്പുകാരനുമായിത്തീർന്നു. യേശുക്രിസ്തുവും നമുക്കുവേണ്ടി ചെയ്തതു അതുതന്നെയാകുന്നു. പാപത്തിന്റെ അടിമകളായിരുന്ന നമ്മെ യേശുതമ്പുരാൻ തന്റെ തിരുരക്തം നൽകി വിലയ്ക്കു വാങ്ങി. അവൻ മാത്രമാകുന്നു നമ്മുടെ രക്ഷകനും വീണ്ടെടുപ്പുകാരനും. ഇനിയും നാം നമുക്കുള്ളവരല്ല, കർത്താവായ യേശുക്രിസ്തുവിന്റെ വകയത്രെ. ആവശ്യങ്ങളും പ്രയാസങ്ങളും നേരിടുമ്പോൾ തന്നിലേക്കടുത്തുവരുന്ന ആരേയും അവൻ തള്ളിക്കളകയില്ല. നമ്മുടെ പ്രയാസങ്ങളിൽ അവൻ നമുക്കേററവും അടുത്ത തുണയായിരിക്കുന്നു.

**രൂത്തിന്റെ കഥയിൽനിന്നും നാം എന്താണു് പഠിക്കുന്നതു്**

അങ്ങനെ രൂത്തിന്റെ പുസ്തകം എത്രയും മനോഹരവും ഹൃദ്യവുമായ ഒരു കഥയാകുന്നു. ജനം ദൈവത്തിൽ നിന്നും അകന്നുപോയൊരു കാലഘട്ടത്തിലത്രെ ഇതു നടക്കുന്നതു്. ന്യായാധിപന്മാരുടെ പുസ്തകത്തിന്റെ അവസാനവാക്യം, "ഓരോരുത്തൻ തനിക്കു ബോധിച്ചതുപോലെ നടന്നു" എന്നാകുന്നു. അതിനുശേഷം രൂത്തിന്റെ പുസ്തകം വായിക്കുന്നതു, ദൈവത്തിലുള്ള വിശ്വാസം വർദ്ധിക്കുന്നതിനും, അവന്റെ കരുണയെക്കുറിച്ചു് ബോധവാന്മാരായി തീരുന്നതിനും സഹായിക്കുന്നു. ജനം എത്രമാത്രം ദൈവത്തിൽ നിന്നകന്നുപോയാലും തന്നിലേക്കു് അവർ വീണ്ടും അടുത്തുവരണമെന്നാകുന്നു ദൈവത്തിന്റെ ആഗ്രഹം. ത

THE MALANKARA SABHA

License No. 475 dated 11th April1946—Registered No· M 6125

ൻെറ അട്ടക്കലേക്ക വരുന്ന ഓരോരുത്തരേയും സ്വീകരിപ്പാൻ താൻ ഒരുക്കമുള്ളവനാകുന്നു.

നവോമിയും രൂത്തും തമ്മിലുള്ള ബന്ധവും ശ്രദ്ധാർഹമാകുന്നു. സ്നേഹവതിയായൊരു അമ്മാവിയമ്മയേയും ബോധവതിയായൊരു മരുമകളേയുമത്രേ ഇവിടെ നാം ദർശിക്കുന്നതു്. നവോമിക്കുണ്ടായ കഷ്ടങ്ങളിൽ അവളോടൊത്തു് പങ്കുകൊള്ളുവാൻ രൂത്തു തീരുമാനിക്കുന്നു. നവോമിയെ ഉപേക്ഷിച്ചു്, ഓർപ്പാ പോയതുപോലെ, അവൾക്കും പോകാമായിരുന്നു. അവളുടെ മാതൃഗൃഹത്തിൽ സുഖമായി ജീവിതശേഷം കഴിക്കുവാൻ അവൾക്കും കഴിയുമായിരുന്നു. എങ്കിലും അവളുടെ തീരുമാനം എത്രയും ശ്ലാഘനീയം ആണു്. "നീ പോകുന്നിടത്തു് ഞാനും പോരും, നീ പാക്കുന്നിടത്തു് ഞാനും പാക്കും, നിൻെറ ജനം എൻെറ ജനം, നിൻെറ ദൈവം എൻെറ ദൈവം." ഈ വാക്കുകളിൽകൂടി അവൾക്കു് നവോമിയോടുണ്ടായിരുന്ന സ്നേഹം, ഭക്തി ഇവ വെളിപ്പെടുത്തുകയത്രെ ചെയ്തതു്. എത്രയോ മഹനീയമായ പെരുമാററരീതിയാണു് ഇവിടെ നാം കാണുന്നതു്. അമ്മാവിയമ്മമാക്കും മരുമക്കൾക്കും നവോമിയും രൂത്തും ഉത്തമോദാഹരണങ്ങളാകുന്നു. ഇന്നത്തെ അമ്മാവിയമ്മമാരും മരുമക്കളും തങ്ങളെ ഇവരുമായി തട്ടിച്ചുനോക്കട്ടെ.



# എളിയ ജനങ്ങൾ

കെ. എം. മാത്യു, കാഞ്ഞിരപ്പള്ളാട്ടു്

["ഈ ഏററവും ചെറിയവരിൽ ഒരുത്തനു നിങ്ങൾ ചെയ്യാത്തേടത്തോളമെല്ലാം എനിക്കു് ആകുന്നു ചെയ്യാഞ്ഞതു് എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു." മത്തായി 25:24]

ബാല്യാൽ പ്രഭൃതി ഞാനെൻെറ ദൈവത്തിനെ
സ്നേഹിച്ചു പോരുകയായിരുന്നു.
അൻപെഴും നാഥനോടുള്ളതാം സ്നേഹമെ-
ന്നല്ലലകററിപ്പുലർത്തീടവേ,
നല്ലൊരു നാളിലൊരു നിശാവേളയിൽ
കല്യാണ രൂപനെ കണ്ടതില്ല.
മായികമാം ലോക മന്ദിരത്തിങ്കലായ്
ദീനതയോടെ യിരുന്നുഞാനും.
ഓർത്തുഞാൻ വിങ്ങിക്കരഞ്ഞു സരണിയിൽ
കാത്തുകാത്തേററം നടന്നുഴന്നു,
മുട്ടിത്തിരഞ്ഞോരോ വാതലിൽ നിഷ്ഫലം
ചുററിത്തിരിഞ്ഞു ഞാൻ വന്നീടവേ,
പൊന്മണി വീണാസ്വനത്തെയും വെല്ലുന്നോ-
രുദ്ഭടനാദം ശ്രവിച്ചു ഞാനും.
ഞെട്ടിത്തിരിഞ്ഞു ഞാൻ നോക്കവേ യെൻമനോ-
മുററത്തു കണ്ടെൻെറ രക്ഷകനെ.
ആയതനേത്രകടാക്ഷം പൊഴിച്ചുകൊ-
ണ്ടീവിധം ചൊല്ലിനാൻ നിത്യരാജൻ.
"എന്തിനു തേടിയലയുന്നു നീയെന്നെ
കണ്ടകാകീർണ്ണമാം പാതയിങ്കൽ?
ഇന്നലെ സന്ധ്യക്കു ഞാൻ നിൻെറ വാതലിൽ-
വന്നു, പശിയുമായ് നിന്നനേരം,
ആരുനീയിപ്പോൾ വരുന്നതു, പൊയ്ക്കൊൾക—
യേവം കഥിച്ചില്ലേ ക്രുദ്ധനായി,
കത്തിക്കരിയും വയറുമായ് ഞാൻ നിൻെറ
പത്തനം വിട്ടു പുറത്തുപോയി...!
മാമക സോദരരാകും ജനത്തോടു
നീ ചെയ്തിട്ടുന്നതാം കാര്യമെല്ലാം,
എന്നോടു ചെയ്വതാണെന്നു നിസ്സംശയ-
മെണ്ണീട്ടു നിൻ മനക്കാമ്പിലിപ്പോൾ."
ഇത്ഥം പറഞ്ഞു തിരുമേനിതൻ ദൃഷ്ടി
ചക്രവാളത്തിങ്കൽ നട്ടു വാനോ,
ഓർത്തു ഞാൻ, പാഴ്ക്കലതുണ്ടുമായിന്നലെ
ഭിക്ഷയ്ക്കുവന്നതാം സാധുവിനെ !!

Edited Printed and Published by the Rev. Fr. T. C. Jacob at the M·M. Press, Kottayam.